


**മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 110-ാം വാർഷിക ആഘോഷങ്ങളുടെ ഉദ്ഘാടനം പരുമല സെമിനാരിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു.**

# അലക്സാണ്ടർ കാരയ്ക്കൽ അന്തരിച്ചു



തിരുവല്ല: മലങ്കര ഓർത്തഡോക്സ് സഭാ മുൻ അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ അന്തരിച്ചു. പ്രശസ്ത വാഗ്മിയും സംഘാടകനും വിദ്യാഭ്യാസ പ്രവർത്തകനുമായിരുന്നു. കല്ലൂപ്പാറ ചക്കുമ്മൂട്ടിൽ മാത്തുള്ള കുരുവിളയുടെ പുത്രനായി ജനിച്ചു. എം.എ. ബിരുദം കരസ്ഥമാക്കി.

പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് ചരിത്ര വിഭാഗം മേധാവി, കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പൽ, കണ്ണൂർ സർവ്വകലാശാല പ്രോ-വൈസ് ചാൻസലർ, വൈസ് ചാൻസലർ എന്നീ പദവികൾ വഹിച്ചു. 2002-2007 കാലഘട്ടത്തിൽ മലങ്കര അസോസിയേഷൻ സെക്രട്ടറിയായിരുന്നു. 1969 മുതൽ 2012 വരെ സഭാ മാനേജിങ് കമ്മറ്റി അംഗയിരുന്നു. പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ സഭാ വത്സലൻ ബഹുമതി നൽകി ആദരിച്ചു. 2006-ലെ WCC സമ്മേളനത്തിലെ സഭയുടെ പ്രതിനിധി ആയിരുന്നു.

അമേരിക്കയിലെ പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ ഫുൾബ്രൈറ്റ് സ്കോളർഷിപ്പോടെ ഗവേഷണം. അമേരിക്കൻ പ്രസിഡന്റ് തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള പഠനത്തിന് ഡോക്ടറേറ്റ് ലഭിച്ചു. ഈ കാലഘട്ടത്തിൽ പ്രസിഡന്റ് റിച്ചാർഡ് നിക്സൻ, ഡോണാൾഡ് റീഗൻ, ജിമ്മി കാർട്ടർ, ബിൽ ക്ലിന്റൺ, സെനറ്റർ അഡ്‌ലായ് സ്റ്റീവൻസൻ, മിസ്സിസ് മാർട്ടിൻ ലൂതർ കിംഗ് ഇവരുമായി അഭിമുഖം നടത്തി. ലോസ് ആഞ്ചലെസിൽ നടന്ന അമേരിക്കൻ ചരിത്രകാരന്മാരുടെ സമ്മേളനത്തിൽ നല്ല ചരിത്ര പഠനത്തിനുള്ള അവാർഡ് ലഭിച്ചു.

ഭാര്യ: വത്സ. മക്കൾ ബിന്ദു തിരുവനന്തപുരത്തും ബിൻജു അമേരിക്കയിലുമാണ്.

# ഫാ. ഡോ. ഒ. തോമസ് അന്തരിച്ചു



ചേപ്പാട്: മലങ്കര ഓർത്തഡോക്സ് സഭാ മുൻ വൈദിക ട്രസ്റ്റിയും ഓർത്തഡോക്സ് സെമിനാരി മുൻ പ്രിൻസിപ്പാളും സൺഡേസ്കൂൾ അസോസിയേഷൻ മുൻ ഡയറക്ടർ ജനറലുമായ രാമപുരം ഊടത്തിൽ ഫാ. ഡോ. ഒ. തോമസ് (68) അന്തരിച്ചു.

സംസ്കാര ശുശ്രൂഷയുടെ മൂന്നാം ക്രമം പരുമല ആശുപത്രി ചാപ്പലിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു. സമാപന ശുശ്രൂഷകൾ ഒദ 15-ന് ചേപ്പാട് സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

കേരളാ സർവ്വകലാശാലയിൽ നിന്നും സോഷ്യോളജിയിൽ എം. എ.യും, സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നു ബി.ഡി.യും, പാസ്റ്ററൽ കൗൺസലിംഗിൽ എം.ടി.എച്ചും, വെല്ലൂർ ക്രിസ്ത്യൻ കൗൺസലിംഗ് സെന്ററിൽ നിന്നും കൗൺസലിംഗിൽ ഡിപ്ലോമയും, ലണ്ടൻ ഹിത്രോപ്പ് കോളേജിൽ നിന്നും മനഃശാസ്ത്രത്തിൽ ബിരുദാനന്തര ഡിപ്ലോമയും നേടി. സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് കൗൺസിലിംഗിൽ ഡോക്ടറേറ്റും കരസ്ഥമാക്കി.

സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ പ്രിൻസിപ്പാൾ, ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി, സൺഡേസ്കൂൾ അസോസിയേഷൻ ഡയറക്ടർ ജനറൽ, ഓർത്തഡോക്സ് വൈദിക സെമിനാരി പ്രത്യാശാ കൗൺസലിംഗ് സെൻറർ ഡയറക്ടർ, പരുമല കൗൺസലിംഗ് സെന്റർ ഡയറക്ടർ, സ്നേഹലോകം, ദൂതൻ മാസികകളുടെ ചീഫ് എഡിറ്റർ എന്നീ നിലകളിലും പ്രവർത്തിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ നിരണം, മാവേലിക്കര ഭദ്രാസനങ്ങളിലെ വിവിധ ഇടവകകളിൽ വികാരിയും പ്രസിദ്ധ വാഗ്മിയും ചിന്തകനും കൗൺസിലറും ഗ്രന്ഥകാരനുമായിരുന്നു. ജീവിതപാതയിൽ, ഭൂമിയിൽ പറുദീസ, അവർ ഒന്നാകുന്നു, മനസ്സും ജീവിതവും, ഇടയലേഖനങ്ങൾ ഒരു വ്യാഖ്യാനം, കൈവിളക്ക്, ക്രിസ്തുദർശനവും ജനകീയ ആത്മീയതയും എന്നിവയാണ് പ്രധാന ഗ്രന്ഥങ്ങൾ.

മാവേലിക്കര പടിഞ്ഞാറേതലയ്ക്കൽ എലിസബത്ത് തോമസാണ് സഹധർമ്മിണി. മക്കൾ: അരുൺ തോമസ് ഉമ്മൻ (ടെക്നോപാർക്ക്, തിരുവനന്തപുരം), അനില എൽസാ തോമസ് (ഗ്രോയിൻ സ്റ്റാർസ്, എറണാകുളം), അനിഷ സൂസൻ തോമസ് (മുതുകുളം). മരുമക്കൾ: ടീമാ മേരി അരുൺ (ഇ ആൻഡ് വൈ, ടെക്നോപാർക്ക്, തിരുവനന്തപുരം), ഫാ. ഡോ. തോമസ് ജോർജ്, റെജോ ജോസഫ് വർഗ്ഗീസ് (ബംഗ്ലാവിൽ, മുതുകുളം).

# മുൻ വൈദിക ട്രസ്റ്റിക്ക് പ്രണാമം

എന്റെ ഗുരുവും, ദീർഘകാലം സഹപ്രവർത്തകനുമായിരുന്ന പ്രിയങ്കരനായ. ഡോ. തോമസ് അച്ചൻ ദൈവസന്നിധിയിൽ ചേർക്കപ്പെട്ടു. പരിശുദ്ധ സഭയുടെ വൈദിക ട്രസ്റ്റി സ്ഥാനത്ത് രണ്ടര വർഷം മാത്രമേ ഉണ്ടായിരുന്നുള്ളൂ എങ്കിലും ആ സ്ഥാനത്തിന്റെ അധികാര അവകാശങ്ങളെ കുറിച്ച് പൂർണ്ണ ബോധ്യത്തോടെ വൈദിക ട്രസ്റ്റി സ്ഥാനം ജനകീയമാക്കുവാനും, കാര്യക്ഷമമാക്കുവാനും സാധിച്ച വ്യക്തിത്വമായിരുന്നു ഒ. തോമസ് അച്ചൻന്റേത്.

ധാർമികതയിലൂന്നിയുള്ള നിലപാടുകളും , നിലപാടുകൾക്കു വേണ്ടിയുള്ള നിർഭയമായ ഇടപെടലുകളും അച്ചന്റെ സവിശേഷതയായിരുന്നു. വാക്കുകളിൽ അഗ്നിയും, ചിന്തകളിൽ ദാർശനികതയും നിലപാടുകളിൽ അതിവേഗതയും നിറച്ചു വെച്ച ഓ തോമസ് അച്ചൻ വേറിട്ട വ്യക്തിത്വത്തിന് ഉടമയായിരുന്നു. ആദരണീയനായ ഒ. തോമസ് അച്ചന്റെ വേർപാടിൽ ദുഃഖവും അനുശോചനവും അറിയിക്കുന്നു.

**ഫാ. ഡോ. തോമസ് വർഗീസ് അമയിൽ**
(വൈദിക ട്രസ്റ്റി)

# വ്യക്തവും സുചിന്തിതവുമായ അഭിപ്രായങ്ങൾ

ഡോ. ഒ. തോമസ് അച്ചന്റെ വേർപാട് വർദ്ധിതമായ വേദനയുളവാക്കുന്നതാണെങ്കിലും പുനരുത്ഥാനത്തിന്റെ വലിയ പ്രത്യാശയിൽ ശരണപ്പെടുന്നു. വ്യക്തിപരമായി എന്നെ സംബന്ധിച്ചിടത്തോളം ഏറനാളുകളുടെ വലിയ അടുപ്പമാണ് വന്ദ്യ അച്ചനോടുള്ളത്. ഒരു ഗുരു സ്ഥാനീയനായി ഉപദേശങ്ങളും സ്നേഹവും അതിലേറെ വാത്സല്യവും അച്ചൻ പകർന്നു നൽകിയിട്ടുണ്ട്.

പരിശുദ്ധ സഭയുടെ ദൗത്യത്തെക്കുറിച്ചും സഭാ ജീവിതത്തെക്കുറിച്ചും വ്യക്തവും സുചിന്തിതവുമായ അഭിപ്രായങ്ങളും ധാരണകളും അദ്ദേഹത്തിന് ഉണ്ടായിരുന്നു. അതിൽ അദ്ദേഹം ഉറച്ചുനിൽക്കുകയും പരസ്യമായി തന്നെ നിലപാടുകൾ പ്രകടിപ്പിക്കുകയും ചെയ്തു. തിരുവചന വ്യാഖ്യാനത്തിലും അനേകർക്ക് ജീവിതത്തിൽ പ്രത്യാശ പകരുന്ന ചിന്തകൾ പകരുന്നതിലും അച്ചൻ ഏറെ ശ്രദ്ധിച്ചു. ഒരു കൗൺസിലിംഗ് വിദഗ്ധൻ എന്ന നിലയിൽ നിരവധി കുടുംബബന്ധങ്ങളിലും വ്യക്തിജീവിതങ്ങളിലും പ്രതീക്ഷയുടെയും സമാധാനത്തിന്റെയും തിരുനാളം തെളിയിക്കുവാൻ അച്ചന് സാധിച്ചിട്ടുണ്ട്. ദൈവം നൽകിയ ആയുസ്സിൽ ലഭിച്ച താലന്തുകളെ വർദ്ധിപ്പിച്ച ഉത്തമ ഗൃഹവിചാരകനായി തന്നെ ബഹുമാനപ്പെട്ട അച്ചൻ അറിയപ്പെടും.

**റോണി വർഗീസ് എബ്രഹാം കരിപ്പുഴ**
(അൽമായ ട്രസ്റ്റി)

The Diocesan
Gateway

Vol. 40, No. 8, September 2022

Orthodox Church Centre
Mar Theophilus Marg, Sector 10A
Vashi, Navi Mumbai 400 703
Ph.: 022-27801427



Send your articles and news to the following address,
Whatsapp No.
or
E-mail

Orthodox Church Centre
Mar Theophilus Marg, Sector 10A
Vashi, Navi Mumbai 400 703
Ph.: 022-27801427
or

The Publisher
Rev Fr Saji Mathew Thannimoottil
Mobile: 9869147050
or

diocesangateway@gmail.com






## Our Websites

https://mosc.in/
https://bombayorthodoxdiocese.org/
https://catholicatenews.in/
https://www.gregoriantv.com/
http://malankaraorthodox.tv/
https://www.ovsonline.in/

# ഡോ. ഫീലിപ്പോസ് മാർ തേയോഫിലോസ്: ജീവിതവും ദർശനവും സന്ദേശവും



## ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ

കോട്ടയത്തെ പുരാതനമായ കുടുംബത്തിൽ ജനിച്ച് രാജകുടുംബവുമായുള്ള ബന്ധം നിലനിർത്തി മലങ്കരസഭയുടെ നിർണ്ണായകമായിട്ടുള്ള പല മേഖലകളിലും വളരെ വിശിഷ്ടമായിട്ടുള്ള സംഭാവനകളും സേവനങ്ങളും നിർവഹിക്കുവാൻ സാധിച്ച വളരെ ശ്രേഷ്ഠമായ ഒരു മഹൽ വ്യക്തിത്വമാണ് കാലം ചെയ്ത ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ.

ജീവിതം കൊണ്ടും, ദർശനം കൊണ്ടും, സന്ദേശം കൊണ്ടും താൻ കണ്ടുമുട്ടിയവരെ അത്ഭുതപ്പെടുത്തുകയും അവരുടെ ഹൃദയങ്ങളെ രൂപാന്തരപ്പെടുത്തുകയും അവരുടെ സമർപ്പണം ദൈവത്തിനും, സഭയ്ക്കും, സമൂഹത്തിനും വിശിഷ്ടമായിട്ട് വേർതിരിക്കുകയും തന്റെ പ്രത്യേകമായിട്ടുള്ള സിദ്ധികൾ ദൈവനാമമഹത്വത്തിനും സഭയുടെ കൊമ്പ് ഉയരുന്നതിനും സമൂഹത്തിന്റെ ഉന്നമനത്തിനും വളരുന്ന തലമുറയുടെ ആവേശകരമായിട്ടുള്ള ദർശനത്തിനും, സമർപ്പണത്തിനും, സാക്ഷ്യത്തിനും മുഖാന്തിരമാകുവാൻ തന്നെത്തന്നെ സമർപ്പിച്ച ഒരു അത്ഭുത വ്യക്തിയായിരുന്നു ഡോ. മാർ ഫിലിപ്പോസ് തെയോഫിലോസ് മെത്രാപ്പോലീത്താ. സഭയുടെ ദർശനത്തിലും ചലനങ്ങളിലും നിർണ്ണായകമായിട്ടുള്ള സംഭാവനകൾ നൽകുവാൻ തക്കവണ്ണം തന്റെ ജീവിതത്തെ സമർപ്പിക്കുകയും വീണുകിട്ടിയ അവസരങ്ങളും കൈമാറിയ താലന്തുകളും ദൈവത്തിന്റെ ഇഷ്ടത്തിനും സഭയുടെ അനുഗ്രഹകരമായിട്ടുള്ള നടത്തിപ്പിനും സമൂഹത്തിന്റെ പ്രയോജനകരമായിട്ടുള്ള നാളേക്കുവേണ്ടിയും വേർതിരിക്കുകയും ചെയ്ത വിശുദ്ധ പിതാവായിരുന്നു ഡോ. മാർ തെയോഫിലോസ് മെത്രാപ്പോലീത്താ. തനിക്ക് ദൈവം നൽകിയ താലന്തുകൾ കൊണ്ട് മനുഷ്യഹൃദയങ്ങളെ രൂപാന്തരപ്പെടുത്തുവാനും അവരുടെ സൃഷ്ടിപരമായ താലന്തുകൾ വർദ്ധിപ്പിക്കുവാനും അത് സഭയ്ക്കും, സമൂഹത്തിനും, സർവ്വോപരി ദൈവത്തിനും ഭൂഷണമായിത്തീരുവാൻ തക്കവണ്ണം കഠിനമായി അദ്ധ്വാനിക്കുകയും സഭയുടെ നിർണ്ണായകമായ മേഖലകളിൽ കഴിവുള്ളവരെ കണ്ടെത്തി ചുമതലകൾ കൃത്യമായി ഏൽപ്പിച്ച് സമൂഹത്തിന്റെ നന്മയ്ക്കുവേണ്ടി പ്രയോജനപ്പെടുത്തുവാനും അത്ഭുതകരമായ സിദ്ധിവിശേഷം കാണാൻ കഴിയുന്ന പിതാവാണ് ഡോ. മാർ തെയോഫിലോസ് തിരുമേനി. തന്റെ യാത്രക്കിടയിൽ കണ്ടുമുട്ടിയ ഉന്നതരായിട്ടുള്ള വ്യക്തികളിൽനിന്നും പാഠങ്ങൾ പഠിക്കുവാൻ തക്കവണ്ണം വിനയവും, താൻ വളർത്തിയെടുക്കുന്ന സമൂഹത്തിന്റെ സിദ്ധികളെ പല മടങ്ങായി വർദ്ധിപ്പിക്കാനുള്ള പാടവവും, പ്രാർത്ഥനാപൂർവമായ ഉപദേശങ്ങളും അനേകരെ ശ്രേഷ്ഠ തലങ്ങളിലേക്ക് ഉയർത്തിക്കൊണ്ടു വരുവാൻ കഴിഞ്ഞ തിരുമേനിയുടെ ചില സിദ്ധികളായിരുന്നു.

ചെറുപ്രായത്തിൽ തന്നെ വിദ്യാർത്ഥിലോകവുമായി ബന്ധപ്പെടുകയും, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കോൺഫ്രൻസുകളിൽ പങ്കെടുക്കുകയും, ഫാ. ഹോംസ് പോലെയുള്ളവരുടെ ശ്രദ്ധേയമായ സന്ദേശങ്ങൾ ഉൾക്കൊള്ളുകയും ചെറുപ്രായത്തിൽ തന്നെ സഭയുടെ ശുശ്രൂഷയ്ക്കായി തന്നെത്തന്നെ സമർപ്പിക്കുകയും ചെയ്ത മാർ തേയോഫിലോസ് നമുക്കെന്നും പ്രചോദനമാണ്. തന്റെ ഭവനത്തിലെ സമ്പത്തിന്റെ ഒരു നല്ല ഭാഗം തന്റെ ഉപരിപഠനത്തിനായി ചെലവഴിച്ച് ലോകപരിജ്ഞാനം വർദ്ധിപ്പിക്കുകയും ഹാർവാർഡ്, കേംബ്രിഡ്ജ് മുതലായ ലോകപ്രസിദ്ധമായ യൂണിവേഴ്സിറ്റികളിൽ ഉപരിപഠനം നടത്തിയും അതിപുരാതനമായ ഗ്രീക്ക് തിയോളജിക്കൽ സെമിനാരികളിലും മറ്റും നാളുകൾ ചെലവഴിച്ച് അതിന്റെ വളർച്ചയും ഉയർച്ചയും നേരിട്ട് മനസ്സിലാക്കിയും നമ്മുടെ വൈദിക സെമിനാരിയുടെ കെട്ടുപണിയ്ക്കായി ഫലപ്രദമായി അതിനെ ഉപയോഗിക്കുകയും ചെയ്ത ഒരു പ്രതിഭാധനനായിരുന്നു അഭി. തിരുമേനി.

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമായി അദ്ധ്വാനിക്കുകയും പടിപടിയായി അതിന്റെ ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കുകയും ശെമ്മാശനായിരിക്കുമ്പോൾ തന്നെ അതിന്റെ ജനറൽ സെക്രട്ടറിയായി പ്രവർത്തിക്കുകയും പിന്നീട് പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ ഏറ്റവും ദീർഘമായ



**വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമായി അദ്ധ്വാനിക്കുകയും പടിപടിയായി അതിന്റെ ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കുകയും ശെമ്മാശനായിരിക്കുമ്പോൾ തന്നെ അതിന്റെ ജനറൽ സെക്രട്ടറിയായി പ്രവർത്തിക്കുകയും പിന്നീട് പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ ഏറ്റവും ദീർഘമായ കാലഘട്ടത്തിൽ അതിൻെറ പ്രസിഡന്റ് ആയി സേവനം അനുഷ്ഠിക്കുകയും ചെയ്ത പിതാവാണ് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്.**

കാലഘട്ടത്തിൽ അതിന്റെ പ്രസിഡന്റ് ആയി സേവനം അനുഷ്ഠിക്കുകയും ചെയ്ത ഒരു പിതാവിനെയാണ് നാം അനുസ്മരിക്കുന്നത്. 87–ാം വയസ്സിൽ ഈ ലോകത്തോട് യാത്രപറയുന്ന അവസരത്തിലും 18–കാരന്റെ ചുറുചുറുക്കോടുകൂടി വളർന്നുവരുന്ന തലമുറയുടെ ഹൃദയമിടിപ്പ് കൃത്യമായും വ്യക്തമായും ഉൾക്കൊണ്ടുകൊണ്ട് അവർക്കുവേണ്ട വിഭവങ്ങളും അനുഭവങ്ങളും കൈമാറി ശ്രദ്ധേയമായ തലങ്ങളിലേക്ക് അവരെ ഉയർത്തുവാനും അവരുടെ താലന്തുകളെ വർദ്ധിപ്പിക്കുന്നതിനാവശ്യമായ ദിശാബോധം നൽകുവാനും അഭി. പിതാവിനു സാധിച്ചു.

ആഗോളതലത്തിൽ പ്രത്യേകിച്ചും ഭാരതത്തിന്റെയും മലങ്കരസഭയുടേയും വളർച്ചയിലും ഉയർച്ചയിലും നിർണ്ണായകമായിട്ടുള്ള സംഭാവനകൾ നൽകുവാൻ തക്കവണ്ണം വിശിഷ്ട വ്യക്തികളെ രൂപപ്പെടുത്തുന്നതിൽ തിരുമേനി കാണിച്ച

താൽപര്യവും അദ്ധ്വാനവും നാം ഏറ്റെടുക്കേണ്ട ശ്രേഷ്ഠ ഗുണവിശേഷമാണ്. എക്യുമെനിക്കൽ പ്രസ്ഥാനത്തിലും വിശാല എക്യുമെനിക്കൽ സംവിധാനങ്ങളിലും വ്യത്യസ്തങ്ങളായ ആശയങ്ങളെ കോർത്തിണക്കി മനുഷ്യരാശിയുടെ ഉന്നമനത്തിനായി അവയെ ഏകോപിപ്പിച്ച് നടപ്പാക്കുവാൻ അഭി. തിരുമേനിക്കു കഴിഞ്ഞു.

മേൽപ്പട്ടസ്ഥാനത്തേക്ക് സഭ വിളിച്ച അവസരത്തിൽ വൈദികസെമിനാരിയുടെ വളർച്ചയിൽ കൂടുതൽ ശ്രദ്ധ ആവശ്യമാണ് എന്ന ബോദ്ധ്യത്താൽ മേൽപ്പട്ടസ്ഥാനത്തേക്ക് തന്നെത്തന്നെ സമർപ്പിക്കുന്നതിനു പകരം വൈദിക സെമിനാരിയുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമായി ഉത്സാഹിക്കുകയും ഉപരിപഠനം പൂർത്തീകരിച്ച് വന്നതിനുശേഷം അടുക്കും ചിട്ടയുമുള്ള വൈദികസെമിനാരിയായി അതിനെ വളർത്തുവാൻ തക്കവണ്ണം കഠിനമായി അദ്ധ്വാനിച്ച് അത് നേടിയെടുക്കുകയും ചെയ്ത പിതാവാണ് ഡോ. മാർ തേയോഫിലോസ് മെത്രാപ്പോലീത്താ. വൈദികസെമിനാരിയുടെ ഉന്നതസ്ഥാനത്ത് തന്റെ പിൻഗാമിയായി ലോകപ്രസിദ്ധ വേദശാസ്ത്രജ്ഞനും തത്വചിന്തകനുമായിരുന്ന ഫാ. പോൾ വർഗീസിനെ കണ്ടെത്തുകയും സെമിനാരിയുടെ പ്രധാന ചുമതല അദ്ദേഹത്തെ ഭരമേൽപ്പിക്കുകയും തുടർന്ന് രണ്ടു വർഷക്കാലം അദ്ദേഹത്തോടുകൂടി നിന്നുകൊണ്ട് താൻ കൈമാറിയ ഉത്തരവാദിത്വം ഏറ്റവും ചുമതലാബോധത്തോടും മാതൃകാപരമായും തുടരുന്നു എന്ന് ഉറപ്പ് വരുത്തുകയും ചെയ്തതിനു ശേഷമാണ് വൈദികസെമിനാരിയിൽ നിന്നും അദ്ദേഹം പൂർണ്ണമായും പിന്മാറിയത് എന്നത് അദ്ദേഹത്തിന്റെ ആത്മാർത്ഥതയുടെ മകുടോദാഹരണമാണ്.

എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ ചെറുപ്രായത്തിൽ തന്നെ അദ്ദേഹം താൽപര്യമെടുത്തിരുന്നു. ശെമ്മാശനായി ഇംഗ്ലണ്ടിൽ പഠിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിൽ ആഗോള ക്രൈസ്തവ സമൂഹത്തിന്റെ ഒരുമിച്ചുള്ള കൂടിവരവിനു രൂപം കൊടുത്ത എഡിൻബർഗ് കോൺഫ്രൻസിൽ അതിനു വിശിഷ്ടമായ നേതൃത്വം നൽകുകയും മലങ്കരസഭയുടെ അന്നത്തെ പ്രധാന മേലദ്ധ്യക്ഷനായിരുന്ന പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ആ സമ്മേളനത്തിനു നേതൃത്വം നൽകുവാൻ ക്രമീകരിക്കുകയും അദ്ദേഹത്തോടൊപ്പം പിതാക്കന്മാരും വൈദികഗണവും ചേർന്ന ഒരു ഡലിഗേഷനെ സമ്മേളനത്തിൽ പങ്കെടുപ്പിക്കുകയും ചെയ്തതു വഴി പ. സഭയെ ആഗോളതലത്തിൽ പരിചയപ്പെടുത്തുവാൻ തിരുമേനിക്ക് കഴിഞ്ഞു. അഖില ലോക സഭാ കൗൺസിലിന്റെ രൂപപ്പെടുത്തൽ പ്രക്രിയകളിലും തെയോഫിലോസ് തിരുമേനിക്ക് വളരെ സുപ്രധാനമായ പങ്കാളിത്വം ഉണ്ടായിരുന്നു എന്നത് നമുക്ക് അഭിമാനകരമാണ്. പിന്നീട് അതിന്റെ പല നിർണ്ണായക തലങ്ങളിലും പ്രത്യേകിച്ച് അതിന്റെ സെൻട്രൽ കമ്മിറ്റിയിലും, ഫെയ്ത്ത് ആൻഡ് ഓർഡർ കമ്മീഷനിലും ആദിമകാലം മുതൽ വാൻകൂവർ അസംബ്ലി വരെ ദീർഘമായ നാളുകൾ തിരുമേനി സ്തുത്യർഹമായി പ്രവർത്തിക്കുകയും പിന്നീട് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ ആ മേഖലയിലേക്ക് എത്തിച്ച് തുടർന്നും മലങ്കരസഭയുടെ പങ്കാളിത്വം ആഗോള മേഖലകളിൽ നിലനിർത്തുവാൻ അദ്ദേഹം ആഗ്രഹിച്ചതും തിരുമേനിയുടെ ദീർഘവീക്ഷണത്തിന്റെ ഉദാത്തമായ മാതൃകയാണ്.

മലങ്കരസഭയിൽ ധാരാളം സ്ഥാപനങ്ങൾ പടുത്തുയർത്തുവാനും അത് സമൂഹത്തിന്റെ നന്മയ്ക്കായി സമർപ്പിക്കുകയും ചെയ്ത ഒരു പിതാവായിരുന്നു തിരുമേനി. ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിനു കോട്ടയത്തും, തിരുവനന്തപുരത്തും, ആലുവായിലും, കോതമംഗലത്തും സ്റ്റുഡന്റ് സെന്റർ ആരംഭിക്കുകയും തന്മൂലം നൂറുകണക്കിനു വിദ്യാർത്ഥികളുടെ വ്യക്തിത്വ വികസനത്തിനും ആരാധനാജീവിതത്തിനും മുതൽക്കൂട്ടായി മാറുകയും ചെയ്തത് ചരിത്രത്തിന്റെ ഭാഗമാണ്. മലങ്കരസഭയിൽ പല പ്രധാനപ്പെട്ട ആതുരാലയങ്ങളും





പടുത്തുയർത്തിയതിൽ തിരുമേനി വളരെ നിർണ്ണായകമായ സംഭാവനകൾ നൽകുകയും വിദ്യാർത്ഥി പ്രസ്ഥാനം വഴി ഒരു മെഡിക്കൽ വിംഗിനു രൂപം കൊടുക്കുകയും അനേക വിശിഷ്ട വ്യക്തികളെ ആതുരസേവന രംഗത്തേക്ക് വളർത്തിയെടുക്കുകയും ചെയ്തു. ജാതി, മത ഭേദമെന്യേ അനേകർക്ക് ഈ മേഖലയിൽ സൗജന്യ സേവനം നൽകുവാനും കാഴ്ചയില്ലാതിരുന്ന ഒരു രാമകൃഷ്ണനെ കരുതുവാൻ ആരംഭിച്ച ഒരു പ്രസ്ഥാനം Blind rehabilitation centre എന്ന രൂപത്തിൽ വളർത്തിയെടുക്കുകയും പിന്നീടത് എല്ലാ തരത്തിലുമുള്ള റീഹാബിലിറ്റേഷൻ ആവശ്യമുള്ളവരെ സഹായിക്കുന്ന പ്രസ്ഥാനമായി വളർത്തുകയും ചെയ്തത് തിരുമേനിയുടെ അശരണരോടുള്ള താൽപര്യത്തിന്റെ നേർക്കാഴ്ചയാണ്.

ബോംബെ ഭദ്രാസനത്തിന്റെ ബഹുമുഖമായ വളർച്ചയ്ക്ക് സഹായകരമായി ആദ്യകാലത്തുതന്നെ 5 ഏക്കർ സ്ഥലവും ഒരു സ്കൂളും ഉൾപ്പെടെ ഒരുമിച്ച് സമാഹരിക്കുവാനും അവിടെ ഭദ്രാസനകേന്ദ്രം പടുത്തുയർത്തി 1989-ൽ അതിന്റെ കൂദാശ നിർവഹിക്കുവാനും അന്നത്തെ മഹാരാഷ്ട്രാ ഗവർണ്ണറാൽ ആ കെട്ടിട സമുച്ചയം ഉദ്ഘാടനം ചെയ്യപ്പെടുവാനും ഇടയാക്കിയത് അദ്ദേഹത്തിന്റെ ഭാവിയെപ്പറ്റിയുള്ള ദർശനത്തിന്റെ ഉത്തമ ദൃഷ്ടാന്തമാണ്. ദേവാലയങ്ങളോടു ചേർന്ന് മെഡിക്കൽ കെയർ യൂണിറ്റുകൾ ആരംഭിക്കണമെന്ന അദ്ദേഹത്തിന്റെ നിർദ്ദേശത്തെ തുടർന്ന് ആരംഭിച്ച അത്തരം യൂണിറ്റുകൾ ഇന്നും അനേക ദേവാലയങ്ങളിൽ ഭംഗിയായി നടത്തപ്പെടുന്നത് അദ്ദേഹത്തിന്റെ സാമൂഹ്യ വീക്ഷണത്തിന്റെ ഉദാഹരണമാണ്. ക്വാളിറ്റി എജുക്കേഷൻ എന്ന അദ്ദേഹത്തിന്റെ ഉൾക്കാഴ്ചയുടെ ഭാഗമായി ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇന്ന് എം.ബി.എ. കോളജ് ഉൾപ്പെടെയുള്ള അനേക വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ അടിത്തറയാണ്.

ഭദ്രാസനത്തിലെ വൈദികരുടെ ശമ്പളപദ്ധതി, അത്മായ നേതൃത്വ പരിശീലനം തുടങ്ങി പല മേഖലകളിൽ തിരുമേനി ശ്രദ്ധ പതിപ്പിക്കുകയും ബോംബെ ഭദ്രാസനത്തെ അതിന്റെ ശൈശവ ദശയിൽ നിന്നും പടുത്തുയർത്തി ഇന്നത്തെ നിലയിലെത്തിക്കുവാനുള്ള അടിത്തറ പണിയുകയും ചെയ്തു.

മലങ്കരസഭയുടെ അംബാസഡർ എന്ന നിലയിൽ ദിശാബോധത്തോടുകൂടി പ്രവർത്തിക്കുകയും തന്നെ ഏൽപ്പിച്ച ഉത്തരവാദിത്വങ്ങൾ പരിപൂർണ്ണ ബോദ്ധ്യത്തോടെ നടപ്പാക്കുകയും ചെയ്ത ആ പുണ്യപിതാവിന്റെ 25-ാം ഓർമ്മപ്പെരുന്നാൾ നാം ആഘോഷിക്കുമ്പോൾ ആ പിതാവിനെ നമുക്കു നൽകിയ സർവ്വശക്തനായ ദൈവത്തെ സ്തുതിക്കുകയും അദ്ദേഹം കാട്ടിത്തന്ന സന്ദേശങ്ങളും മാതൃകകളും പിൻപറ്റുവാനും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുവാനും നമുക്കേവർക്കും ഇടയാകട്ടെ.

❑








Everywhere in India, nowadays people are in the mood and midst of celebrations. Our youngsters - students and non-students are no exemption to this. But the values attached to the commemoration of the event should not be swept aside while having the celebrations whether it is a birthday, wedding Anniversary or death anniversary. On August 15th, all over the World the Indian Citizens celebrated the 75th Birth Anniversary (76th Independence Day from the foreign yoke). But the birth pangs and hard labours or struggles of the National leaders like Mahatma Gandhiji and many others, the way they fought for the freedom of independence with values of life are not remembered or really followed today. The Malankara Orthodox Church in India had similar situations for her independence. Even after the freedom of achievement and with a constitution approved by the Apex Court of India, (Has the fathers of our Church together with the lay leaders are struggling even today) not sure what is meant. Among the great warriors of the Church, two of them are remembered in the September-October months - Metropolitans **the Late Lamented Alvares Mar Julius and L.L. Dr.Philipos Mar Theophilus.** It would be very relevant to pen down at least a few lines about such great personalities.

L.L. His Grace Alvares Mar Julius Metropolitan (Antonio Francisco Xavier Alvares was a Goan Roman Catholic) was born in a rich family on 29th April 1836 in the village of Verna. After wide range of education and Seminary training, he was ordained a priest in 1862. He proved himself to be a pious priest, "a selfless Philanthropist, a keen educationalist and a fearless journalist, and an alert political activist remaining all along a dedicated and selfless social worker" (1867-1887) from the age of 31 to 51 years. In 1887, on account of difference with the then (Arch Bishop Antonio Sebestio Valente, Fr Alvares took a drastic decision to embrace the Malankara Orthodox Syrian Church after meeting with Pulikot Mar Dionysius (Mar Dionysius V) the then Malankara Metropolitan, in Colombo.

The missionary achievements obtained by Fr. Alvares and his personality impressed the then Malankara Metropolitan Mar Dionysius V and he was consecrated Bishop at the Old Seminary, Kottayam on 29th July 1889 (Rev.Fr.K.David, "Malankara Syrian Church History", (Malayalam) 1971, p.97.) with the name as Alvares Mar Julius I . His area of jurisdiction was particularly in North Canara (Karnataka), Ceylon (Sri Lanka). It is believed that about five thousand people joined the Malankara Orthodox Church along the West Coast of India from Bombay to Mangalore through the missionary work of Metropolitan Mar Julius I, assisted by Fr. Roque Noronha, Goan Roman Catholic priest, had also joined the Orthodox Church. Mar Alvares Julius Thirumeni stood firmly in line with Vattasseril Geevarghese Mar Dionysius VI for the autocephalous status of the Malankara Orthodox Syrian Church. Metropolitan Mar Alvares passed away in Panjim on 23rd September 1923, deprived of a dignified burial in the Catholic Cemetery, but a saintly person remaining himself servant of God without possessions. On his 60th death anniversary in 1983 the mortal remains of Mar Julius I, was enshrined in the St.Mary's Orthodox Church at Ribander, Panjim, Goa by the L.L. Metropolitan His Grace Dr. Philipose Mar Theophilus , and now it is a declared Pilgrim Centre of solace for the faithful.

The feasts of the blessed memories of the Metropolitans L.L. His Grace Alvares Mar Julius and H.G.Dr. Philipose Mar Theophilus are together celebrated at the Diocesan level every year, in the first week of October at the Bombay Orthodox Diocesan Centre, Vashi, Navi Mumbai

Mar Theophilus Thirumeni, called by everyone as 'Valiya Thirumeni' after His Grace Geevarghese Mar Coorilose came to assist the Bombay Diocesan administration as Bishop. L.L.Dr.Philipos Mar Theophilus Thirumeni, widely known as the Architect of Bombay Diocese, was also Architect of the revamped Orthodox Theological Seminary, Kottayam (Old Seminary) during his service as its Principal. As President of the M.G.O.C.S.M, he uplifted the student community of the Malankara Orthodox Church through the establishments of student hostels at different centres, making the Student Movement (MGOCSM) financially self-sufficient. Dr. Mar Theophilus' contact with the sister churches of the Orthodox Christendom, and association with ecumenical movement (W.C.C.) he was truly the global envoy (ambassador) of the Indian Orthodox Church. Dr. Mar Theophilus reposed in the Lord on 28th September 1997 and was laid to rest in Thrikunnathu Seminary at Alua, Kerala.

The spiritual tradition and legacy of the above Fathers and saintly personalities of the Church need to be transmitted to the next generations, as we celebrate the feasts of their blessed memories.

May God bless us all.

**Fr. Thomas Verghese.**
Chief Editor

# പ്രാർത്ഥന

## പ. പരുമല തിരുമേനി

- പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു.
- ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൽ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന.
- നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.
- ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.
- ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?
- ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.
- രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.

# ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്

കോട്ടയം കൊച്ചുപുരയ്ക്കൽ പുത്തൻപുരയിൽ കോരയുടെയും മറിയാമ്മയുടെയും ആറാമത്തെ പുത്രനായി 1911 മെയ് 9-ന് ജനിച്ചു. കോട്ടയം എം.ഡി. ഹൈസ്കൂളിൽ വിദ്യാഭ്യാസം നടത്തി. തുടർന്ന് സി.എം.എസ്. കോളേജിൽ നിന്ന് ഇന്റർമീഡിയറ്റും തിരുവനന്തപുരം മഹാരാജാസ് കോളജിൽ നിന്ന് ബി.എ. യും പാസ്സായി. 1936-ൽ ഇംഗ്ലണ്ടിലെത്തി കാന്റർബറി സെന്റ് അഗസ്റ്റിൻ കോളേജിലും കാർഡീഫും നാലു വർഷം പഠനം നടത്തി. കാർഡിഫ് ചിക്കാഗോ യൂണിവേഴ്സിറ്റി, ഏഥൻസ് യൂണിവേഴ്സിറ്റി എന്നിവിടങ്ങളിൽ നിന്ന് എം.എ., എം.ടി.എച്ച്., എം.സി.സി. എന്നീ ബിരുദങ്ങളും ഹാർവാർഡ് സർവ്വകലാശാലയിൽനിന്ന് ഡോക്ടറേറ്റും കരസ്ഥമാക്കി.

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയിൽ നിന്നും 1929-ൽ കോറൂയോ പട്ടവും പാമ്പാടി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് 1944-ൽ പൂർണ്ണശെമ്മാശ്ശപട്ടവും, അതേവർഷം തന്നെ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് വൈദികപട്ടവും സ്വീകരിച്ചു. കോട്ടയം ചെറിയപള്ളിയുടെ വികാരിയായി 12 വർഷം സേവനം അനുഷ്ഠിച്ചു. 1965 ഫെബ്രുവരി 26-ന് റമ്പാൻ സ്ഥാനം ലഭിച്ചു. 1966 ആഗസ്റ്റ് 24-നു കോലഞ്ചേരിയിൽ വച്ച് ഫിലിപ്പോസ് മാർ തെയോഫിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി. അങ്കമാലി ഭദ്രാസനത്തിന്റെ അധിപനായി 1967 ജനുവരി 26-ന് അധികാരമേറ്റു. 1979 ഫെബ്രുവരി ഒന്നു മുതൽ ബോംബെ ഭദ്രാസനത്തിന്റെയും ഭരണസാരഥ്യം വഹിച്ചു.

1937-ൽ എഡിൻബറോ സമ്മേളനത്തിലും 1939-ൽ ആംസ്റ്റർഡാമിൽ കൂടിയ പ്രഥമ ആഗോള യുവജനപ്രസ്ഥാന സമ്മേളനത്തിലും 1948-ൽ ആംസ്റ്റർഡാമിൽ ചേർന്ന ലോക സഭാകൗൺസിലിലും മലങ്കരസഭയെ പ്രതിനിധീകരിച്ചു. 1952-ൽ W.C.C. യുടെ ഫെയ്ത്ത് ആൻഡ് ഓർഡർ സമ്മേളനത്തിൽ ഒരു പ്രധാന വിഭാഗത്തിന്റെ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു.

1954-ൽ ഇവാൻസ്റ്റൺ, 1961-ൽ ന്യൂഡെൽഹി, 1975-ൽ നൈറോബി, 1968-ൽ ഉപ്സാല എന്നിവിടങ്ങളിൽവച്ചു നടന്ന അഖിലലോക ക്രൈസ്തവ സഭാസമ്മേളനങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. 1962-ൽ ടോറന്റോ സഭാ കേന്ദ്ര കമ്മിറ്റി, 1965-ൽ ആഡിസ് അബാബയിലെ പൗരസ്ത്യ ഓർത്തഡോക്സ് സഭാ മേലദ്ധ്യക്ഷന്മാരുടെ സമ്മേളനം, 1965-ലെ ലെനിൻഗ്രാഡ് തിയോളജിക്കൽ കൺസൽട്ടേഷൻ, 1965-ൽ ബുഡാപ്പെസ്റ്റ് ക്രിസ്ത്യൻ പീസ് കോൺഫറൻസ് തുടങ്ങി ഒട്ടനവധി ദേശീയ, അന്തർദേശീയ സമ്മേളനങ്ങളിൽ മലങ്കരസഭയെ പ്രതിനിധീകരിച്ച ഇദ്ദേഹത്തെ 'മലങ്കരസഭയുടെ അംബാസഡർ' എന്നു വിശേഷിപ്പിക്കുന്നു.

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആധുനികചരിത്രത്തിൽ അവിസ്മരണീയമായ സംഭാവനകൾ ഇദ്ദേഹം നൽകിയിട്ടുണ്ട്. സെമിനാരി പ്രിൻസിപ്പൽ, വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറി, W.C.C. സെൻട്രൽ കമ്മിറ്റിയംഗം, വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡണ്ട്, ആലുവാ അന്ധവിദ്യാലയം ചെയർമാൻ, എസ്. പി. എഫ്. പ്രസിഡണ്ട്, തടാകം ആശ്രമം, കിഴക്കമ്പലം കോൺവെന്റ് എന്നിവയുടെ വിസിറ്റിംഗ് ബിഷപ്പ്, വളയഞ്ചിറങ്ങര ബാലഗ്രാം പ്രസിഡണ്ട് എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ധാരാളം സ്ഥാപനങ്ങളും, വിദ്യാലയങ്ങളും, ആശുപത്രികളും സ്ഥാപിക്കുന്നതിന് ഇദ്ദേഹം നേതൃത്വം നൽകിയിട്ടുണ്ട്.

1997 സെപ്റ്റംബർ 28-ന് കാലംചെയ്തു. ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ കബറടക്കി.










# എന്റെ ജ്യേഷ്ഠ സഹോദരൻ

ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ

അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ എന്റെ സഹോദരനാണോ എന്ന് വിദേശത്തുള്ള പലരും എന്നോട് ചോദിച്ചിട്ടുണ്ട്. അപ്പോഴൊക്കെ ഞാൻ സാധാരണ പറയാറുള്ള മറുപടി ഇപ്രകാരമായിരിക്കും, 'അതെ, അദ്ദേഹം എന്റെ ജ്യേഷ്ഠ സഹോദരനത്രെ.' ചിലയാളുകൾ അത് അക്ഷരാർത്ഥത്തിൽ തന്നെ ഉൾക്കൊള്ളുന്നതായി തോന്നി. അപ്പോൾ ഞാൻ വിശദീകരിക്കും – 'എല്ലാ ഓർത്തഡോക്സ് മെത്രാന്മാരും എന്റെ സഹോദരന്മാരത്രെ.' ഞാനും തെയോഫിലോസ് തിരുമേനിയും രക്തബന്ധമുള്ള സഹോദരന്മാരല്ലെന്നറിയുമ്പോൾ ആളുകൾ വിസ്മയഭരിതരാകാറുണ്ട്. ഞങ്ങൾ യഥാർത്ഥ സഹോദരന്മാരെപ്പോലെ സാമ്യമുള്ളവരായി തോന്നിക്കുമെന്നാണ് അവർ പറയുന്നത്.

മൂന്നു കാര്യങ്ങളിലെങ്കിലും അഭിവന്ദ്യ തെയോഫിലോസ് തിരുമേനി എന്റെ ജ്യേഷ്ഠ സഹോദരനാണ് എന്ന് നിസംശയം പറയാം. ഒന്നാമതായി, അദ്ദേഹം എന്നെക്കാൾ സീനിയറായ മെത്രാപ്പോലീത്തായാണ്. ഞങ്ങൾ രണ്ടുപേരും ഒരേ അസോസിയേഷനിൽ വച്ച് മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടിരുന്നു. എന്നാൽ അന്ന് ഡബ്ല്യൂ.സി.സി. (സഭകളുടെ ലോക കൗൺസിൽ) യുടെ അസോസിയേറ്റ് സെക്രട്ടറിയായി പ്രവർത്തിക്കുകയായിരുന്നതിനാലും മെത്രാൻ സ്ഥാന ലബ്ധിക്കുവേണ്ട യോഗ്യതകൾ എനിക്കില്ലെന്ന് തോന്നിയതിനാലും എന്റെ പേര് സ്ഥാനാർത്ഥി പട്ടികയിൽ നിന്ന് നീക്കം ചെയ്യണമെന്ന് ഞാൻ ഔപചാരികമായിത്തന്നെ അപേക്ഷ സമർപ്പിച്ചു. എന്റെ പേരിനോട് നിഷേധാത്മകമായ സമീപനമാണ് അധികാരസ്ഥാനങ്ങളിൽ നിന്നു ലഭിച്ചതെന്ന് പിന്നീട് ഞാൻ മനസ്സിലാക്കി. ഏതായാലും തെയോഫിലോസ് തിരുമേനി മെത്രാഭിഷിക്തനാവുകയും ഞാൻ പട്ടക്കാരനായി കുറേക്കാലം കൂടി തുടരുകയും ചെയ്തു. അങ്ങനെ അദ്ദേഹം എന്നെക്കാൾ വളരെ സീനിയറായ മെത്രാപ്പോലീത്തായായി.

രണ്ടാമതായി, 1954–ൽ അമേരിക്കയിലെ ഉപരിപഠനത്തിനുശേഷം നാട്ടിൽ മടങ്ങിയെത്തിയപ്പോൾ ഞാൻ കേവലം ഒരു അത്മായക്കാരൻ മാത്രമായിരുന്നു. അദ്ദേഹമോ പേരെടുത്ത ഒരു പട്ടക്കാരനും. ബഹുമാനപ്പെട്ട ഫിലിപ്പോസ് അച്ചൻ (അന്നത്തെ അദ്ദേഹത്തിന്റെ പേര്) പോൾ വർഗീസ് എന്ന എന്റെ മാർഗ്ഗദർശിയും ആത്മീയഗുരുവും ഉപദേഷ്ടാവുമായിരുന്നു. ആ കാലങ്ങളിൽ അദ്ദേഹം കോട്ടയം ചെറിയപള്ളിയിലും ഞാൻ അലുവാ ഫെലോഷിപ്പ് ഹൗസിലുമായിരുന്നു. ഞങ്ങൾക്കു രണ്ടുപേർക്കും സഭയുടെ പല പ്രധാന പദ്ധതികളിലും ക്രൈസ്തവ സഭകളുടെ കൂട്ടായ്മകളിലും ഒത്തൊരുമിച്ച് പ്രവർത്തിക്കുന്നതിനുള്ള അവസരം ലഭിച്ചു. ബഹു. അച്ചന് പരിശുദ്ധ സഭയോടുള്ള അത്യഗാധമായ സ്നേഹവും വിധേയത്വവും അതോടൊപ്പം തന്നെ എക്യുമെനിക്കൽ പ്രസ്ഥാനത്തോടുള്ള ആവേശവും അദ്ദേഹത്തെപ്പറ്റി എന്നിൽ വലിയ മതിപ്പുളവാക്കിയിരുന്നു. എന്റെ സ്നേഹ ബഹുമാന ആദരവുകൾക്ക് പാത്രീഭൂതനായ അദ്ദേഹം അന്നാളുകൾ മുതൽ തന്നെ എന്റെ ജ്യേഷ്ഠ സഹോദരനായി മാറിക്കഴിഞ്ഞിരുന്നു.

അക്കാലത്തെ ഒരു പ്രധാന സംഭവം ഇന്നും എന്റെ ഓർമ്മകളിൽ പച്ചപിടിച്ചു നിൽക്കുന്നു. കാലംചെയ്ത ഭാഗ്യസ്മരണാർഹനായ മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ പുണ്യ സന്നിധിയിൽ എന്നെ പരിചയപ്പെടുത്തിയത് ബ. അച്ചനായിരുന്നു.

കോട്ടയം കുരിശുപള്ളിയിൽ പീസ് ലീഗിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട മരണം വരെയുള്ള നിരാഹാര സമരത്തിൽ പങ്കെടുത്ത ആറുപേർക്ക് വേദപഠന ക്ലാസുകൾ നടത്തുന്നതിൽ ഞാനും പങ്കാളിയായിരുന്നു. പാത്രിയർക്കീസ് വിഭാഗവും കാതോലിക്കാ വിഭാഗവും തമ്മിൽ അനുരഞ്ജനപ്പെടണമെന്നുള്ളതായിരുന്നു അവരുടെ ആവശ്യം. പ. കാതോലിക്കാ ബാവായാകട്ടെ, സത്യഗ്രഹികളോടോ അവരുമായി ബന്ധപ്പെടുന്നവരോടോ യാതൊരു വിധത്തിലുമുള്ള അനുഭാവമോ താൽപര്യമോ പ്രകടിപ്പിച്ചിരുന്നില്ല. കുറെക്കൂടി വ്യക്തമായി പറഞ്ഞാൽ പോൾ വറുഗീസ് എന്നൊരു അത്മായക്കാരൻ അമേരിക്കയിൽ നിന്ന് വേദശാസ്ത്ര ബിരുദവും നേടി, നിരാഹാരം കിടക്കുന്നവർക്കും അവരെ കാണാനെത്തുന്നവർക്കും ക്ലാസ് എടുക്കുന്നത് അദ്ദേഹത്തിന് ഒട്ടും ഇഷ്ടമായില്ല. ഒരു ദിവസം ദേവലോകത്ത് വച്ച് നടത്തിയ പ്രബോധനത്തിൽ അദ്ദേഹമത് സൂചിപ്പിക്കുകയും പോൾ വറുഗീസ് പഠിപ്പിക്കുന്നത് അമേരിക്കൻ വേദപുസ്തകമാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഇതറിഞ്ഞ ഫിലിപ്പോസച്ചൻ ഞാനുമായി ബന്ധപ്പെടുകയും പരിശുദ്ധ ബാവായെ കണ്ട് തെറ്റിദ്ധാരണകൾ എത്രയും പെട്ടെന്ന് തീർക്കുവാൻ ശ്രമിക്കണമെന്ന് ഉപദേശിക്കുകയും ചെയ്തു. ഞാനതിന് തയ്യാറായെങ്കിലും ഒരു നിബന്ധന വച്ചു. അതായത് ഫിലിപ്പോസച്ചൻ തന്നെ എന്നെ ബാവാതിരുമേനിയുടെ അടുക്കൽ കൊണ്ടുപോകുകയും പരിചയപ്പെടുത്തുകയും ചെയ്യണം. അങ്ങനെ ഞങ്ങൾ ഒരുമിച്ചു പോയി. പ. ബാവാ വിശുദ്ധ വേദപുസ്തകവുമായി ബന്ധപ്പെട്ട് നൂറിലധികം ചോദ്യങ്ങൾ എന്നോട് ചോദിച്ചു. പ. പിതാവിന്റെ അഗാധമായ അറിവും ആത്മീയതയിൽ മുഴുകിയ വേദപുസ്തക പരിജ്ഞാനവും എന്നെ അത്ഭുതപ്പെടുത്തുക തന്നെ ചെയ്തു. അവസാനം പോൾ വറുഗീസ് കൊള്ളാവുന്നവനാണെന്നും അയാൾ നടത്തുന്ന പഠിപ്പിക്കലുകൾ യഥാർത്ഥ ഓർത്തഡോക്സ് വിശ്വാസത്തിലധിഷ്ഠിതമാണെന്നും പ. ബാവാ ഫിലിപ്പോസച്ചനോട് പറഞ്ഞു. അന്നെന്റെ ജ്യേഷ്ഠ സഹോദരന്റെ സ്നേഹമസൃണമായ പ്രേരണയ്ക്കു വഴങ്ങി പ. ബാവായുടെ സന്നിധിയിൽ പോയില്ലായിരുന്നുവെങ്കിൽ ഇന്നും ഞാനൊരു അത്മായക്കാരനായി തുടരുമായിരുന്നില്ലേ എന്ന് ചിന്തിച്ചു പോകുന്നു. പ. സഭയിൽ മഹാപുരോഹിത ശുശ്രൂഷ നിർവഹിക്കുന്നതിനുള്ള അവസരം യാഥാർത്ഥ്യമായത് ദൈവംതമ്പുരാൻ ഫിലിപ്പോസ് അച്ചനിൽ കൂടി പ്രവർത്തിച്ചതിനാലാണെന്ന് ഞാൻ ആത്മാർത്ഥമായി വിശ്വസിക്കുന്നു. ഞാനതിലദ്ദേഹത്തോട് എന്നും കൃതാർത്ഥനുമായിരിക്കും.



**പ. സഭയിൽ മഹാപുരോഹിത ശുശ്രൂഷ നിർവഹിക്കുന്നതിനുള്ള അവസരം യാഥാർത്ഥ്യമായത് ദൈവംതമ്പുരാൻ ഫിലിപ്പോസ് അച്ചനിൽ കൂടി പ്രവർത്തിച്ചതിനാലാണെന്ന് ഞാൻ ആത്മാർത്ഥമായി വിശ്വസിക്കുന്നു.**

മൂന്നാമതായി, എന്റെ സഹോദരൻ എന്ന നിലയിൽ ഞാൻ തെയോഫിലോസ് തിരുമേനിയോട് കടപ്പെട്ടിരിക്കുന്നത് മറ്റു സഭകളുമായി നമ്മുടെ സഭയെ ബന്ധപ്പെടുത്തിയ പ്രക്രിയയിലൂടെയും ആ ബന്ധം ശ്രദ്ധയോടെ ഊട്ടിയുറപ്പിച്ച് ബലപ്പെടുത്തിയതിലൂടെയുമാണ്. പൗരസ്ത്യ യൂറോപ്പിലെ സഭകളുമായി, പ്രത്യേകിച്ച് സേർബിയൻ സഭ, ബൾഗേറിയൻ സഭ, റഷ്യൻ ഓർത്തഡോക്സ് സഭ, റുമേനിയൻ ഓർത്തഡോക്സ് സഭ തുടങ്ങിയവയുമായി വളരെയടുത്ത സ്നേഹബന്ധമാണ് അദ്ദേഹം വളർത്തിയെടുത്തത്. ഇപ്പറഞ്ഞ സഭകളിലെ മുതിർന്ന നേതാക്കന്മാരെല്ലാം ബഹു. കോര ഫിലിപ്പോസ് അച്ചനെക്കുറിച്ച് വളരെ സ്നേഹബഹുമാനാദരവുകളോടെയാണ് ഇപ്പോഴും സംസാരിക്കാറുള്ളത്. അദ്ദേഹമിട്ട അടിസ്ഥാനത്തിന്മേലാണ് പിന്നീട് എനിക്ക് വ്യത്യസ്തമായ മറ്റൊരു ശൈലിയിലൂടെ ബന്ധങ്ങൾ വളർത്തിയെടുക്കാനായത്. ഡബ്ല്യൂ.സി.സി. യിലും അദ്ദേഹം എന്റെ ജ്യേഷ്ഠസഹോദരനായിരുന്നു. 1968 വരെയും അദ്ദേഹം ഡബ്ല്യൂ.സി.സി. യുടെ സെൻട്രൽ കമ്മിറ്റിയിൽ പ്രവർത്തിച്ചു. ഞാനാ സമയത്ത് ജനീവയിൽ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി പ്രവർത്തിക്കുകയായിരുന്നു. സെൻട്രൽ കമ്മിറ്റിയിൽ പ്രവർത്തിക്കുമ്പോൾ സഭയ്ക്കുവേണ്ടി മിത്രങ്ങളെ നേടുവാനുള്ള അദ്ദേഹത്തിന്റെ നിപുണത ഒന്നു വേറെ തന്നെയായിരുന്നു. അതുപോലെ എനിക്ക് സാധിച്ചിട്ടില്ല എന്നതാണ് സത്യം. വാസ്തവത്തിൽ അദ്ദേഹത്തിന്റെ വ്യക്തിത്വം എന്റേതുമായി തട്ടിച്ചുനോക്കുമ്പോൾ എത്രയോ ഹൃദ്യവും സ്നേഹനിർഭരവുമാണ്. തന്നെയുമല്ല, എന്റെ കാർക്കശ്യവും പരുഷഭാവവും മിത്രങ്ങളെ നേടുന്നതിനു പകരം പലരെയും അകറ്റുവാനേ ഉപകരിച്ചിട്ടുള്ളു എന്നു വേണം പറയുവാൻ. അങ്ങനെ സുഹൃത്തുക്കളെ സഭയ്ക്കുവേണ്ടി നേടുന്ന കാര്യത്തിലും തെയോഫിലോസ് തിരുമേനി അതുല്യമായ സേവനമാണ് കാഴ്ചവച്ചത്.



അഭി. തെയോഫിലോസ് തിരുമേനിയെ സഭയ്ക്കായി നൽകിയ സർവ്വശക്തനായ ദൈവം തമ്പുരാന്റെ കൃപയും കരുണയും മഹത്വപ്പെടുമാറാകട്ടെ.

(ഇംഗ്ലീഷ് ലേഖനത്തിന്റെ മലയാള പരിഭാഷ. പരിഭാഷകൻ: ബാബു കുര്യൻ പുളിയേരിൽ)

# Religion and Spirituality

A learned man was once asked to explain the difference between Religion and Spirituality. His response was profound:

❑ Religion is for those who sleep.

❑ Spirituality is for those who are awake.

❑ Religion is for those who need someone to tell them what to do and want to be guided.

❑ Spirituality is for those who pay attention to their inner voice.

❑ Religion threatens and frightens.

❑ Spirituality gives inner peace.

❑ Religion represses everything which it considers false.

❑ Spirituality transcends everything, it brings us closer to our Truth!

❑ Religion does not tolerate any question.

❑ Spirituality encourages searching questions.

❑ Religion is human. It is an organization with rules made by men.

❑ Spirituality is Divine, without human rules....leads us to the Causeless Cause!

❑ Religion divides between us and them.

❑ Spiritualityunites.

❑ Religion follows the concepts of a sacred book.

❑ Spirituality seeks the sacred in all books.

❑ Religion feeds on fear.

❑ Spirituality feeds on trust and faith.

❑ Religion deals with performing rituals.

❑ Spirituality has to do with the Inner Self.

❑ Religion feeds on internal ego.

❑ Spirituality drives to transcend beyond self.

❑ Religion is a cult.

❑ Spirituality is inner meditation.

❑ Religion lives in the past and in the future.

❑ Spirituality lives in the present.

❑ Religion creates cloisters in our memory.

❑ Spirituality liberates our Consciousness.

We are not human beings, who go through a spiritual experience.

We are spiritual beings, who go through a human experience.



**മർത്തമറിയം വനിതാ സമാജം നവതിയോട് അനുബന്ധിച്ച് നടത്തിയ അഖില മലങ്കര പ്രബന്ധ മത്സരത്തിൽ ഒന്നാം സമ്മാനവും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് നടത്തിയ പ്രബന്ധ രചനാ മത്സരത്തിൽ ഒന്നാം സമ്മാനവും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ചരമ രജത ജൂബിലിയോടനുബന്ധിച്ച് ഗ്രിഗറി ഓഫ് ഇന്ത്യ സ്റ്റഡി സെന്റർ സംഘടിപ്പിച്ച പ്രബന്ധ രചനാ മത്സരത്തിൽ രണ്ടാം സമ്മാനമായ 5000 രൂപയും ശാന്ത സാബു നേടി.**

# തെയോഫിലോസ് മെത്രാപ്പോലീത്താ പ്രസാദാത്മകതയുടെ പ്രതീകം

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

സഭയിൽ പൂർണ്ണമായും യോജിപ്പും സമാധാനവും നിലനിന്നിരുന്ന അറുപതുകളിൽ സെമിനാരിയിൽ പഠിക്കാൻ കഴിഞ്ഞത് ഒരു വലിയ ഭാഗ്യമായിരുന്നു. വടക്കുനിന്നും തെക്കുനിന്നും കാതോലിക്കാപക്ഷത്തുണ്ടായിരുന്നവരും പാത്രിയർക്കീസ് പക്ഷത്തുണ്ടായിരുന്നവരും ക്നാനായ സമുദായത്തിൽ നിന്നുള്ളവരുമായ അദ്ധ്യാപകരും വിദ്യാർത്ഥികളും അടങ്ങുന്ന കുടുംബമായിരുന്നു സെമിനാരി. ചുരുക്കം ചില സന്ദർഭങ്ങളിൽ ചില അസ്വാരസ്യങ്ങൾ ഉയരുമായിരുന്നു. അത്തരം സന്ദർഭങ്ങളിൽ തെയോഫിലോസ് തിരുമേനി നൽകിയിരുന്ന ഉപദേശങ്ങളും കാണിച്ച പക്വതയും ഭിന്നാഭിപ്രായക്കാരെ സമന്വയിപ്പിച്ചുകൊണ്ടുപോകുന്നതിനു നടത്തിയ പരിശ്രമങ്ങളും ഇത്തരം പ്രശ്നങ്ങളിൽ വികാരപരമായി പക്ഷം പിടിക്കാതിരുന്ന ഞങ്ങൾക്ക് എന്നും പാഠവും മാതൃകയുമായിരുന്നു.

1966-ൽ വിദ്യാർത്ഥിയായി വരുമ്പോഴുള്ള സെമിനാരിയുടെ ചിത്രം മനസ്സിൽ പച്ച പിടിച്ചു നിൽക്കുന്നു. സെമിനാരി ചാപ്പലിന് പടിഞ്ഞാറു ചേർന്ന് നാലു കെട്ട്. അതിൽ തന്നെയാണ് പ്രിൻസിപ്പലടക്കമുള്ള അദ്ധ്യാപകരും വിദ്യാർത്ഥികളും താമസിക്കുന്നത്. നാലു കെട്ടിന്റെ പടിഞ്ഞാറേമുറ്റം കഴിഞ്ഞ് പടിഞ്ഞാറോട്ട് പൂന്തോട്ടം. പൂന്തോട്ടത്തിനു പടിഞ്ഞാറു ഭാഗത്ത് കുരിശടിയും കൊടിമരവും. ചാപ്പൽ മുതൽ പടിഞ്ഞാറേ കുരിശടി വരെയുള്ള ഭാഗം വേർതിരിക്കുന്ന ചുറ്റുമതിൽ. ചാപ്പലിന്റെ പടിഞ്ഞാറേ വാതിലും നാലുകെട്ടിന്റെ കിഴക്കും പടിഞ്ഞാറുമുള്ള വാതിലുകളും പടിഞ്ഞാറേ കുരിശടിയുടെ വാതിലും ഒരേ നേർരേഖയിൽ വരും.

പൂന്തോട്ടത്തിന് നടുവിൽ വിശാലമായ പുൽത്തകിടിയാണ്. അതിന് നടുവിൽ ഒരു ചെറിയ ആമ്പൽക്കുളമുണ്ട്. എന്നും രാവിലെ യന്ത്രം ഉപയോഗിച്ച് തിരുമേനി തന്നെ പുൽത്തകിടി ചെത്തും. ഒരു നല്ല വ്യായാമമുറ കൂടി ആയിരുന്നു അത്. മറ്റു സന്ദർഭങ്ങളിൽ കത്രിക കൊണ്ട് തിരുമേനി തന്നെ ചെടി വെട്ടുന്നതു കാണാം. ചുറ്റുമതിലിനോടു ചേർന്നും നാലുകെട്ടിനു ചുറ്റും ചെടി വച്ചു പിടിപ്പിച്ച് മനോഹരമാക്കുന്നതിൽ തിരുമേനി ശ്രദ്ധിച്ചിരുന്നു. സെമിനാരി പരിസരം വൃത്തിയായിരിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. അതിഥികളെയും കൊണ്ട് അദ്ദേഹം പൂന്തോട്ടം ചുറ്റി നടന്നു കാണിക്കുക പതിവായിരുന്നു.

അക്കാലത്ത് തെയോഫിലോസ് തിരുമേനി ഒരു അൽസേഷ്യൻ നായയെ വളർത്തിയിരുന്നു. അതിനെ ശുശ്രൂഷിക്കുന്നതു കാണുക ഞങ്ങൾ കുട്ടികൾക്ക് മറ്റൊരു കൗതുകമായിരുന്നു. റോബിൻ എന്നായിരുന്നു അതിന്റെ പേരെന്നു തോന്നുന്നു. ചിലപ്പോൾ റോബിന്റെ ചെവി പഴുക്കും. തിരുമേനി തന്നെ പഞ്ഞി കൊണ്ട് പഴുപ്പ് എടുത്തുകളഞ്ഞ് മരുന്നുവയ്ക്കും. തിരുമേനിക്ക് പൂന്തോട്ടത്തോടും പട്ടിയോടുമുള്ള ഈ ഭൂതദയയ്ക്ക് സെമിനാരിയിലെ ഞങ്ങളുടെ



ചരമ രജത ജൂബിലി 2022 സെപ്റ്റംബർ 28



ജ്യേഷ്ഠന്മാർ മനശ്ശാസ്ത്രപരമായ ഒരു വിശദീകരണം നൽകിയിരുന്നു. Sublimation എന്നാണ് അവർ അതിന് പറഞ്ഞിരുന്നത്. മനഃശാസ്ത്രം സെമിനാരിയിലെ ഒരു പഠന വിഷയമായിരുന്നു. അതിൽ നിന്നും കിട്ടിയ അറിവ് അനിയന്മാരായ ഞങ്ങൾക്ക് പങ്കുവയ്ക്കുകയായിരുന്നു അവർ. പ്രാകൃത വികാരങ്ങളുടെ ഊർജ്ജത്തെ സാംസ്കാരികമായി ഉയർന്നതലത്തിലേക്ക് തിരിക്കുക എന്നാണ് മനോവിശകലന ശാസ്ത്രത്തിൽ Sublimation എന്ന പദം നിർവചിച്ചു കാണുന്നത്. സന്യാസ ജീവിതം നയിക്കുന്നവരിൽ വിശിഷ്യാ കാണുന്ന പ്രകൃതിയോടും പക്ഷിമൃഗാദികളോടുമുള്ള ഭൂതദയയ്ക്ക് ഈ വിശദീകരണം നൽകാനാവുമോ? ഫ്രോയിഡിന്റെ മനോവിശകലന സമ്പ്രദായത്തിൽ ഇങ്ങനെയേ വിശദീകരണം നൽകാൻ കഴിയുകയുള്ളു എന്നതു ശരി തന്നെ. പാശ്ചാത്യചിന്തയോടും ചേർന്നുവരുന്നതാണത്. ആദാം പാപത്തിൽ വീണ കാരണം മനുഷ്യൻ പാപപിണ്ഡമാണെന്നാണല്ലോ അഗസ്തീൻ പഠിപ്പിച്ചത്. എന്നാൽ പൗരസ്ത്യ ചിന്തയിൽ മറ്റൊരു സമീപനം കാണാം. നന്മയാണ് മനുഷ്യന്റെ സഹജഭാവം; തിന്മയല്ല. തിന്മയുടെ പ്രേരണകൾ ഉണ്ടാവും. തിന്മയുടെ സാധ്യതയുണ്ടായിരിക്കെ നന്മയിൽ മനസ്സിനെ ഉയർത്തിപ്പിടിക്കാനുള്ള ഉപായമാണ് സന്യാസം. പ്രകൃതിയുടെ സ്വച്ഛതയിലും പക്ഷിമൃഗാദികളുടെ നിഷ്ക്കളങ്കതയിലും സന്യാസി സന്തോഷിക്കുന്നു. നന്മയും സ്നേഹവും നിറഞ്ഞ മനസ്സിന്റെ കവിഞ്ഞൊഴുകലാണ് ഭൂതദയ. സെമിനാരിയിലെ പഠനകാലത്ത് സന്യാസ ജീവിതത്തിന്റെ ഇത്തരം പല ഉത്തമ മാതൃകകളും അവിടെ ഉണ്ടായിരുന്നു. അവരിൽ ഒരാളായിരുന്നു അഭിവന്ദ്യ തെയോഫിലോസ് തിരുമേനി.

പ്രസാദം തുളുമ്പുന്ന മുഖമായിരുന്നു അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടേത്. ആ വ്യക്തിത്വത്തിന്റെ മുഖമുദ്രയായിരുന്നു അത്. അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യത്തെ ഒറ്റവാക്കിൽ സംക്ഷേപിക്കുന്നപക്ഷം 'പ്രസാദാത്മകത' എന്നാണ് പറയാൻ കഴിയുക. പ്രസാദാത്മകതയുടെ പ്രതീകമായിരുന്നു അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി. ❑



# ഓർമ്മച്ചെപ്പ്: ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി

## കുരുവിള ജേക്കബ്

അഭിവന്ദ്യ തിരുമേനി കാലം ചെയ്ത് 25 വർഷങ്ങൾ പിന്നിടുമ്പോൾ, തിരുമേനിയെ ബഹുമാനത്തോടെ അല്പം ദൂരെ നിന്ന് കാണാനും കേൾക്കാനും ലഭിച്ച അവസ്സരങ്ങൾ ഓർമ്മയിൽ വരുന്നു,

തിരുമേനിയെ ആദ്യം കാണുന്നതും കേൾക്കുന്നതും 1977-ൽ കുന്നംകുളം ബഥനി സ്കൂളിൽ നടന്ന വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫ്രൻസിൽ വച്ചാണ്. തുടർന്നുള്ള 3 വർഷങ്ങളിൽ പ്രസ്ഥാനത്തിന്റെ ഒരു സജീവ പ്രവർത്തകൻ എന്ന നിലയിൽ പ്രസ്ഥാനം അസംബ്ലിയിലും, നേതൃത്വ പരിശീലന ക്യാമ്പുകളിലും കോൺഫ്രൻസുകളിലും തിരുമേനിയുടെ പ്രസംഗങ്ങളും ക്ലാസ്സുകളും കേൾക്കാനും പഠിക്കാനും അവസ്സരങ്ങൾ ലഭിച്ചു.

ആ കാലഘട്ടത്തിൽ കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി സ്ഥാപിക്കുന്നതിനായുള്ള ചർച്ചകൾക്കും ധനസമാഹരണത്തിനുമായി തിരുമേനിയും അന്നത്തെ വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറി ബഹു. പി.സി. ചെറിയാനച്ചനും സ്ഥിരമായി കുന്നംകുളത്തു വരുമായിരുന്നു.

വർഷങ്ങൾക്കു ശേഷം തിരുമേനി മുൻ കൈയ്യെടുത്ത് രൂപീകരിച്ച ഓർത്തഡോക്സ് ലേബർ എംപ്ളോയിസ് കോൺഫ്രൻസിന്റെ ആലുവ സ്റ്റുഡന്റ് സെന്ററിൽ നടന്ന കോൺഫ്രൻസിൽ തിരുമേനി അദ്ധ്യക്ഷത വഹിച്ചു പ്രസംഗിച്ചതും ഓർമ്മയിൽ വരുന്നു.

തിരുമേനിയെ കുറിച്ച് മനസ്സിലുള്ള അവസ്സാന ചിത്രം പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവയുടെ മൃതശരീരം ദേവലോകം ചാപ്പലിൽ നിന്നും കബർ മുറിയിലേക്ക് എടുത്തപ്പോൾ വടി കുത്തികൊണ്ട് അനുവാധനം ചെയ്യുന്ന തിരുമേനിയുടേതാണ്.

അഭിവന്ദ്യ തിരുമേനി സഭയ്ക്ക് നൽകിയ അനേകം സംഭാവനകളിൽ ഏറ്റവും മഹത്തരമായിട്ടുള്ളത്, പ്രസിഡന്റ് എന്ന നിലയിൽ തിരുമേനി വിദ്യാർത്ഥി പ്രസ്ഥാനത്തെ വളർത്തുകയും അനേകായിരം യുവജനങ്ങളെ സഭയോട് ചേർത്തു നിർത്തുകയും ചെയ്തതാണെന്നു ഞാൻ കരുതുന്നു. അഭിവന്ദ്യ പിതാവിന്റെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.




**കോലഞ്ചേരിയിൽ വച്ചു മെത്രാപ്പോലീത്തായായി സ്ഥാനമേറ്റ ശേഷം മാർ തീമോത്തിയോസിനോടും മാർ സേവേറിയോസിനോടുമൊപ്പം.**

# Keeping Relationship with other Churches

## Fr John Thomas

Just a few years ago of Dr Philipose Mar Theophilus' departure, I was in Sultan Battery for a one day conference. Thirumeni informed me that I should be there on following Monday morning. I reached there in the morning. As usual, Thirumeni kept 2 pieces of bread in the toaster.

Then 2 for me too. He liked kissan jam, since he was not diabetic until last. Raju brought egg bulsai in 2 plates along with coffee. With that breakfast, we started to Trivandrum, where Thirumeni had an appointment/meeting.

After that we had lunch from Student Centre. First we went to Pattam Aramana and visited Benedict Mar Gregorios Thirumeni. On our way, we visited Alexander Mar Thoma Metropolitan at Pulatin Aramana, Tiruvalla. He was sick too. Then we went to Chingavanam Aramana and visited Clemis Thirumeni, the Knanaya Metropolitan.

Visited Kallooparampil Geevarghese achen, who was the priest trustee of the Jacobites once.... then we went to the Old seminary, where he took rest.

See the way, how Thirumeni was keeping relationship with other churches.

# വേദപുസ്തക പഠനം

## ഫാ. സജി മാത്യു താന്നിമൂട്ടിൽ

വേദപുസ്തക പഠനത്തിനു വേണ്ടി, വി. ലൂക്കോസ് എഴുതിയ സുവിശേഷത്തിൽ നിന്നുള്ള ചില ചോദ്യങ്ങളാണ് താഴെ കൊടുത്തിരിക്കുന്നത്. അവയ്ക്ക് ഉത്തരം എഴുതുകയും, ആര് ആരോടാണ് ഈ ചോദ്യം ചോദിച്ചതെന്ന് എഴുതുകയും, അതിന്റെ 'റെഫറൻസ്' എഴുതുകയും ചെയ്യുക. നിങ്ങളുടെ പേരും, പള്ളിയുടെ പേരും സഹിതം, ഉത്തരം 9869147050 എന്ന WhatsApp നമ്പറിലേക്ക് അയക്കുക.

1 അവന്നു എന്തു പേർ വിളിപ്പാൻ വിചാരിക്കുന്നു?

2 ഞങ്ങൾ എന്തു ചെയ്യേണം?

3 നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു എന്നു പറയുന്നതോ എഴുന്നേറ്റു നടക്ക എന്നു പറയുന്നതോ ഏതാകുന്നു എളുപ്പം?

4 നിന്റെ പേർ എന്തു?

5 എന്നെ തൊട്ടതു ആർ

6 പുരുഷാരം എന്നെ ആരെന്നു പറയുന്നു.?

7 ആകാശത്തുനിന്നു തീ ഇറങ്ങി അവരെ നശിപ്പിപ്പാൻ ഞങ്ങൾ പറയുന്നതു നിനക്കു സമ്മതമോ?

8 നിത്യജീവന്നു അവകാശി ആയിത്തീരുവാൻ എന്തു ചെയ്യേണം?

9 നിത്യജീവനെ അവകാശമാക്കേണ്ടതിന്നു എന്തു ചെയ്യേണം?

10 എന്നെ നിങ്ങൾക്കു ന്യായകർത്താവോ പങ്കിടുന്നവനോ ആക്കിയതു ആർ?

11 ശബ്ബത്തിൽ സൌഖ്യമാക്കുന്നതു വിഹിതമോ അല്ലയോ?

12 നീ യജമാനന്നു എത്ര കടം പെട്ടിരിക്കുന്നു?

13 ഞാൻ നിനക്കു എന്തു ചെയ്യേണം?

14 യോഹന്നാന്റെ സ്നാനം സ്വർഗ്ഗത്തിൽനിന്നോ മനുഷ്യരിൽനിന്നോ ഉണ്ടായതു?

15 കൈസർക്കു കരം കൊടുക്കുന്നതു വിഹിതമോ അല്ലയോ?

16 കർത്താവു ദാവീദിന്റെ പുത്രൻ ആകുന്നതു എങ്ങനെ ?

17 ഞങ്ങൾ വാൾകൊണ്ടു വെട്ടേണമോ?

18 ഈ മനുഷ്യൻ ഗലീലക്കാരനോ?

19 നിങ്ങൾ വഴിനടന്നു തമ്മിൽ വാദിക്കുന്ന ഈ കാര്യം എന്തു?

20 തിന്നുവാൻ വല്ലതും ഇവിടെ നിങ്ങളുടെ പക്കൽ ഉണ്ടോ?

# ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയും പട്ടത്വ ദാനങ്ങളും

## ഫാ. സജി മാത്യു താന്നിമൂട്ടിൽ

എല്ലാ മതങ്ങളിലും കാണുന്ന ഒരു സംവിധാനമാണ് പൗരോഹിത്യം. പൗരോഹിത്യം വിശുദ്ധമാണ് എന്നു നാം വിശ്വസിക്കുന്നു. കാരണം അത് ദൈവം നൽകിയതാണ്. വി. വേദപുസ്തകത്തിൽ ജാതീയവും വിജാതിയവുമായി പൗരോഹിത്യം കാണുവാൻ കഴിയും.

ന്യായപ്രമാണ കാലത്തു മക്കൾ പിൻഗാമികളാകുന്ന പാരമ്പര്യം ആയിരുന്നുവെങ്കിൽ യേശുക്രിസ്തുവിന്റെ കാലം മുതൽ തിരഞ്ഞെടുക്കപ്പെടുന്ന സകലർക്കുമായി പൗരോഹിത്യം മാറി. സഭയിലെ ഓരോ പുരോഹിതനും കൈവയ്പിലൂടെ ക്രിസ്തുവിനോടു ബന്ധപ്പെട്ടു നില്ക്കുന്നു.

നാം ഇപ്പോൾ 25-ാം ചരമവാർഷികം ആഘോഷിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അങ്കമാലി, ബോംബെ മെത്രാസനങ്ങളുടെ അധിപനും, മലങ്കരസഭയുടെ അബാസിഡറുമായിരുന്ന ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ 1929-ൽ പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയിൽ നിന്ന് കോറൂയോ പട്ടവും പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ നിന്ന് 1944-ൽ പൂർണ ശെമ്മാശപട്ടവും മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയിൽ നിന്ന് വൈദിക പട്ടവും സ്വീകരിച്ചു. 1966 ഫെബ്രുവരി 26-ന് റമ്പാൻ സ്ഥാനം സ്വീകരിച്ചു. കോലഞ്ചേരി പള്ളിയിൽ വച്ച് 1966 ഓഗസ്റ്റ് 24-ന് മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ മെത്രാപ്പോലീത്തായായി വാഴിച്ചു. 1967 ജനുവരി 25 മുതൽ അങ്കമാലി ഭദ്രാസനത്തിന്റെയും 1979 ഫെബ്രുവരി ഒന്നു മുതൽ ബോംബെ ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹിച്ചു. വൈദിക സെമിനാരി പ്രിൻസിപ്പൽ, വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡന്റ് സഭകളുടെ ലോക കൗൺസിൽ കേന്ദ്ര കമ്മറ്റിയംഗം തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചു.

അഭി. തിരുമേനി പട്ടം കൊടുത്തവരുടെ പേരു വിവരങ്ങൾ തിരുമേനിയുടെ പട്ടംകൊട പുസ്തകത്തിൽ നിന്ന് പകർത്തിയത് താഴെ ചേർക്കുന്നു. പുസ്തകത്തിലെ ആദ്യത്തെ രണ്ടു പേജ് സുറിയാനിയിലാണ് എഴുതിയിരിക്കുന്നത്.

നിരണം ഭദ്രാസനത്തിൽ കാർത്തികപ്പള്ളി സെന്റ് മേരീസ് ഇടവകയിൽ കല്ലുപുരക്കൽ കെ. കെ. ജോസഫിന്റെ മകൻ മ്ശംശോനോ ഗീവറുഗീസ് ജോസഫിന് (ജോർജ് ജോസഫ്)1973 മെയ് 23-ന് പരുമല സെമിനാരിയിൽ വച്ച് കാശ്ശീശോ ആയി പട്ടം നൽകി!

തുമ്പമൺ ഭദ്രാസനത്തിൽ നാരങ്ങാനം സെന്റ് ഓസിയോസ് ഇടവകയിൽ പുത്തൻപറമ്പിൽ തോമസിന്റെ മകൻ ഫിലിപ്പോസ് തോമസ്സിന് (പിന്നീട് തുമ്പമണ്ണിന്റെ മാർ യൗസേബിയോസ്) 1974 മെയ് 23-ന് പരുമല സെമിനാരിയിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.

തുമ്പമൺ ഭദ്രാസനത്തിൽ നാരങ്ങാനം സെന്റ് ഓസിയോസ് ഇടവകയിൽ പുത്തൻപറമ്പിൽ തോമസിന്റെ മകൻ മ്ശംശോനോ ഫിലിപ്പോസ് തോമസ്സിന് 1974 മെയ് 27 ന് പരുമല സെമിനാരിയിൽ വച്ച് കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ വടക്കൻപറവൂർ സെന്റ് തോമസ് ഇടവകയിൽ അരീക്കൽ വറുഗീസിന്റെ മകൻ മത്തായിക്ക് (എ. വി. മാത്യു) 1973 ഏപ്രിൽ 24-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ വടക്കൻ പറവൂർ സെന്റ് തോമസ് ഇടവകയിൽ അരീക്കൽ വറുഗീസിന്റെ മകൻ ആപ്പ്ദോക്കിനോ മത്തായിക്ക് (എ. വി. മാത്യു) 1975 മെയ് 10-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ വടക്കൻപറവൂർ സെന്റ് തോമസ് ഇടവകയിൽ അരീക്കൽ ഗീവറുഗീസിന്റെ മകൻ മ്ശംശോനോ മത്തായിക്ക് (എ. വി. മാത്യു) 1975 മെയ് 11-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ആലുവ സെന്റ് മേരീസ് ഇടവകയിൽ ആദായി കത്തനാരുടെ മകൻ പൗലൂസിന് 1975 ഒക്ടോബർ 5 ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ആലുവ സെന്റ് മേരീസ് ഇടവകയിൽ കുറ്റിക്കാട്ടിൽ സ്കറിയായുടെ മകൻ സ്കറിയാക്ക് 1975 ഒക്ടോബർ 8-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.




**1991 ഏപ്രിൽ 29ന് അന്നത്തെ സീനിയർ മെത്രാപോലീത്ത ആയിരുന്ന അഭി. ഡോ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി, പൗരസ്ത്യ കാതോലിക്കയും, മലങ്കര മെത്രാപോലീത്തായായും പരി.മാത്യൂസ് ദ്വിതിയൻ ബാവയെ വഴിക്കുന്നതിൽ മുഖ്യ കർമികത്വം വഹിക്കുന്നു**

അങ്കമാലി ഭദ്രാസനത്തിൽ ആലുവ സെന്റ് മേരീസ് ഇടവകയിൽ ആദായി കത്തനാരുടെ മകൻ മ്ശംശോനോ പൗലൂസിന് 1975 ഒക്ടോബർ 9-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ആലുവ സെന്റ് മേരീസ് ഇടവകയിൽ കുറ്റിക്കാട്ടിൽ സ്കറിയായുടെ മകൻ മ്ശംശോനോ സ്കറിയാക്ക് 1975 ഒക്ടോബർ 9-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് കാശ്ശീശോ ആയി പട്ടം നൽകി.

കോട്ടയം ഭദ്രാസനത്തിൽ കൊല്ലാട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഇടവകയിൽ പുളിയേരിൽ കുര്യന്റെ മകൻ ഗീവറുഗീസിന് (ജോർജ്) (പിന്നീട് ബോംബെയുടെ മാർ കൂറിലോസ്) 1975 ഡിസംബർ 21-ന് പാമ്പാടി ദയറായിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.

കണ്ടനാട് ഭദ്രാസനത്തിൽ വലംമ്പൂർ ഇടവകയിൽ ഞാറക്കാട്ടിൽ ഗീവറുഗീസിന്റെ മകൻ യൗസേഫിന് 1976 മാർച്ച് 20-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.

കണ്ടനാട് ഭദ്രാസനത്തിൽ വലംമ്പൂർ ഇടവകയിൽ ഞാറക്കാട്ടിൽ ഗീവറുഗീസിന്റെ മകൻ മ്ശംശോനോ യൗസേഫിന് 1976 ഏപ്രിൽ 27 ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ചാത്തമറ്റം സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഇടവകയിൽ കടുവാക്കുഴിൽ കുര്യൻ മകൻ മർക്കോസിന് 1976 മെയ് 27-ന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് മ്ശംശോനോ ആയി പട്ടം നൽകി.

മാത്യൂസ് 1976 ഒക്ടോബർ.

ജോസഫ് 1979 മെയ് 15.

അങ്കമാലി ഭദ്രാസനത്തിൽ ഇഞ്ചൂർ മാർത്തോമ്മാ സെഹിയോൻ ഇടവകയിൽ ആര്യപ്പിള്ളിൽ എ. പി. കുര്യൻ മകൻ മ്സബറോനോ കുര്യൻ വറുഗീസിനെ തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് കോറൂയോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ഇഞ്ചൂർ മാർത്തോമ്മാ സെഹിയോൻ ഇടവകയിൽ ആര്യപ്പിള്ളിൽ എ. പി. കുര്യൻ മകൻ മ്ശംശോനോ കുര്യൻ വറുഗീസിനെ തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് 1979 ആഗസ്റ്റ് 5-ന് കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ തൊമ്മൻകുടിയിൽ മ്ശംശോനോ തോമസ് ജേക്കബിന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് 1979 നവംബർ 18-ന് കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ മാലിയിൽ മ്ശംശോനോ മാത്യു വറുഗീസിന് തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് 1979 നവംബർ 18-ന് കാശ്ശീശോ ആയി പട്ടം നൽകി.

ചെങ്ങന്നൂർ സെന്റ് മേരീസ് മുളക്കുഴ പള്ളി (കല്യാൺ സെന്റ് തോമസ്) ഇടവകയിൽ നാങ്കഴ എൻ. വി. സ്കറിയായുടെ മകൻ അപ്പ്ദോക്കിനോ എൻ. എസ്. വറുഗീസിന് പഴയ സെമിനാരി ചാപ്പലിൽ വച്ച് 1981 മെയ് 11-ന് ഞായറാഴ്ച അപ്പ്ദോക്കിനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ചാത്തമറ്റം സെന്റ് പീറ്റേഴ്സ് പോൾസ് ഇടവകയിൽ കടുവാക്കുഴിയിൽ കുര്യൻ മകൻ മ്ശംശോനോ മർക്കോസിന് ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1981 ഒക്ടോബർ 4 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകിയിരിക്കുന്നു.

അങ്കമാലി ഭദ്രാസനത്തിൽ ഐക്കര ഏനാത്ത് ചാക്കപ്പന്റെ മകൻ മ്ശംശോനോ പത്രോസിന് ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1981 ഒക്ടോബർ 4 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ കിഴക്കമ്പലം താമരച്ചാൽ കല്ലുപാറ പൗലൂസ് മകൻ മ്ശംശോനോ കെ. വി. പൗലൂസിന് ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1982 മെയ് 23 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കോട്ടയം ഭദ്രാസനത്തിൽ തൃക്കോതമംഗലം സെന്റ് ജയിംസ് പള്ളി ഇടവകയിൽ മാതകച്ചേരിൽ പുന്നൻ കുരുവിളയുടെ മകൻ തടാകം ക്രിസ്തു ശിഷ്യ ആശ്രമം ആചാര്യ മ്ശംശോനോ എം. കെ. ജേക്കബിന് ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1982 നവംബർ 6 ശനിയാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

ചെങ്ങന്നൂർ സെന്റ് മേരീസ് മുളക്കുഴ പള്ളി (കല്യാൺ സെന്റ് തോമസ്) ഇടവകയിൽ നാങ്കഴ എൻ. വി. സ്കറിയായുടെ മകൻ അപ്പ്ദോക്കിനോ എൻ. എസ്. വറുഗീസിന് ദേവലോകം അരമന ചാപ്പലിൽ വച്ച് 1982 ഡിസംബർ 21 ചൊവ്വാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

മാരമംഗലം മാർ ഗീവർഗീസ് സഹദാ പള്ളി ഇടവകയിൽ മണിയാട്ടുകുടി അവിരാ മത്തായിയുടെ മകൻ മ്ശംശോനോ എം. എം. ഏബ്രഹാമിനെ ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1983 മാർച്ച് 6 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

തൃക്കോതമംഗലം സെന്റ് ജയിംസ് പള്ളി ഇടവകയിൽ മാതകച്ചേരിൽ പുന്നൻ കുരുവിളയുടെ മകൻ തടാകം ക്രിസ്തു ശിഷ്യ ആശ്രമം ആചാര്യ മ്ശംശോനോ എം. കെ. ജേക്കബിന് കോയമ്പത്തൂർ സെന്റ് മേരീസ് പള്ളിയിൽ വച്ച് 1983 മാർച്ച് 13-ന് കാശ്ശീശോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ ചേപ്പാട് സെന്റ് ജോർജ് ഇടവകയിൽ കന്നീലേത്ത് ജെ. ജോസഫിന്റെ മകൻ ഏബ്രഹാം ജെ. ജോസഫിന് ചേപ്പാട് സെന്റ് ജോർജ്ജ് പള്ളിയിൽ വച്ച് 1983 ഏപ്രിൽ 16 ശനിയാഴ്ച അപ്പ്ദോക്കിനോ ആയി പട്ടം നൽകി.

ചെങ്ങന്നൂർ സെന്റ് മേരീസ് മുളക്കുഴ പള്ളി (കല്യാൺ സെന്റ് തോമസ്) ഇടവകയിൽ നാങ്കഴ എൻ. വി. സ്കറിയായുടെ മകൻ മ്ശംശോനോ എൻ. എസ്. വറുഗീസിന് ചെമ്പൂർ സെന്റ് ഗ്രിഗോറിയോസ് പള്ളിയിൽ വച്ച് 1983 ഏപ്രിൽ മാസം 24 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കുന്നക്കുരുടി സെന്റ് ജോർജ് ഇടവകയിൽ പള്ളത്ത് പി. എം. ഔസേപ്പിന്റെ മകൻ പി. ഒ. മത്തായിക്ക് കുന്നക്കുരുടി സെന്റ് ജോർജ് പള്ളിയിൽ വച്ച് 1983 മെയ് 7 ശനിയാഴ്ച അപ്പ്ദോക്കിനോ ആയി പട്ടം നൽകി.

തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രൽ (ബസീൻ സെന്റ് തോമസ്) ഇടവകയിൽ പുത്തേത്ത് കെ. ജി. യോഹന്നാന്റെ മകൻ പി. യേശുദാസന് ബസീൻ സെന്റ് തോമസ് പള്ളിയിൽ വച്ച് 1985 ഫെബ്രുവരി 2 ശനിയാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

കറ്റാനം സെന്റ് സ്റ്റീഫൻസ് ഇടവകയിൽ കുറ്റിയിൽ ബംഗ്ലാവിൽ ഗ ക വറുഗീസിന്റെ മകൻ അപ്പ്ദോക്കിനോ തോമസ് വറുഗീസിന് ബസീൻ സെന്റ് തോമസ് പള്ളിയിൽ വച്ച് 1985 ഫെബ്രുവരി 2 ശനിയാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രൽ (ബസീൻ സെന്റ് തോമസ്) ഇടവകയിൽ പുത്തേത്ത് കെ. ജി. യോഹന്നാന്റെ മകൻ മ്ശംശോനോ പി. യേശുദാസന് ബസീൻ സെന്റ് തോമസ് പള്ളിയിൽ വച്ച് 1985 മാർച്ച് 24 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ കറ്റാനം സെന്റ് സ്റ്റീഫൻസ് ഇടവകയിൽ കുറ്റിയിൽ ബംഗ്ലാവിൽ കെ. ഐ. വറുഗീസിന്റെ മകൻ മ്ശംശോനോ തോമസ് വറുഗീസിന് ചെമ്പൂർ സെന്റ് ഗ്രിഗോറിയോസ് പള്ളിയിൽ വച്ച് 1985 മാർച്ച് 24 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.




**പരി. മാത്യൂസ് പ്രഥമൻ ബാവയോടൊപ്പം അഭി. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയും (നിൽക്കുന്ന നിരയിൽ ഇടതു നിന്നും രണ്ടാമത്) മറ്റ് പിതാക്കൻമാരും.**

കോട്ടയം ഭദ്രാസനത്തിൽ അരീപ്പറമ്പ് സെന്റ് ജോർജ് ഇടവകയിൽ മരോട്ടിപ്പുഴ എം. കെ. തോമസ്സിന്റെ മകൻ അപ്പ്ദോക്കിനോ തോമസ് കുര്യന് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1987 മാർച്ച് 8 ഞായയാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ ചേപ്പാട് സെന്റ് ജോർജ് ഇടവകയിൽ കന്നീലേത്ത് ഖ ജോസഫിന്റെ മകൻ അപ്പ്ദോക്കിനോ ഏബ്രഹാം കെ. ജോസഫിന് ചേപ്പാട് സെന്റ് ജോർജ്ജ് പള്ളിയിൽ വച്ച് 1987 മാർച്ച് 8 ഞായറാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ പുളിന്താനം സെന്റ് തോമസ് കാതോലിക്കേറ്റ് സെന്ററിൽ അരിമ്പാറ ചിറയിൽ പോത്തന്റെ മകൻ കോറൂയോ പി. വി. ഫിലിപ്പിന് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1987 മാർച്ച് 8 ഞായറാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ ചേപ്പാട് സെന്റ് ജോർജ് ഇടവകയിൽ കന്നീലേത്ത് ജെ. ജോസഫിന്റെ മകൻ മ്ശംശോനോ ഏബ്രഹാം ജെ. ജോസഫിന് ചേപ്പാട് സെന്റ് ജോർജ്ജ് പള്ളിയിൽ വച്ച് 1987 മാർച്ച് 14 ശനിയാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ വാരിക്കോലി സെന്റ് മേരീസ് ഇടവകയിൽ ചെന്നക്കാട്ട് വർക്കി ഏലിയാസിന്റെ മകൻ സി. എ. പൗലൂസിനെ തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1987 മെയ് 15 വെള്ളിയാഴ്ച കോറൂയോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ ചാത്തമറ്റം സെന്റ് പോൾസ് & സെന്റ് പീറ്റേഴ്സ് ഇടവകയിൽ വേങ്ങച്ചുവട്ടിൽ സ്കറിയാ ജോണിന്റെ മകൻ വി. ജെ. തോമസിന് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1987 മെയ് 15 വെള്ളിയാഴ്ച കോറൂയോ ആയി പട്ടം നൽകി.

തുമ്പമൺ ഭദ്രാസനത്തിൽ തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ ഇടവകയിൽ നിരണത്തയ്യത്ത് വി. സി. കോശിയുടെ മകൻ മ്ശംശോനോ ജേക്കബ് കോശിക്ക് തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് 1989 നവംബർ 11 ശനിയാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ കുന്നക്കുരുടി സെന്റ് ജോർജ് ഇടവകയിൽ അർത്തുങ്കൽ പൈലി തോമസിന്റെ മകൻ പോൾ തോമസിന് തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് 1989 നവംബർ 11 ശനിയാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ ചെങ്ങരൂർ സെന്റ് ജോർജ് ഇടവകയിൽ മഞ്ഞനാംകുഴിയിൽ ചാണ്ടപ്പിള്ളയുടെ മകൻ ആപ്പ്ദോക്കിനോ ചെറിയാന് (പിന്നീട് മലബാറിന്റെ മാർ തെയോഫിലോസ്) ചെങ്ങരൂർ സെന്റ് ജോർജ് പള്ളിയിൽ വച്ച് 1991 മെയ് 15 ബുധനാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ കരിപ്പുഴ സെന്റ് ജോർജ് ഇടവകയിൽ മാമ്മൂട്ടിൽ ഡേവിഡ് സാമുവേലിന്റെ മകൻ ഗീവറുഗീസ് ഡേവിഡിന് ചെങ്ങരൂർ സെന്റ് ജോർജ് പള്ളിയിൽ വച്ച് 1991 മെയ് 15 ബുധനാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ പറക്കോട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഇടവകയിൽ ഇഞ്ചക്കലോടി പി. സി. ഏബ്രഹാമിന്റെ മകൻ ഡോ. ഏബ്രഹാം ഇഞ്ചക്കലോടിക്ക് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1992 മാർച്ച് 25-ന് ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ ചെങ്ങരൂർ സെന്റ് ജോർജ് ഇടവകയിൽ കുത്തുകല്ലുങ്കൽ ചാണ്ടപ്പിള്ള വറുഗീസിന്റെ മകൻ വറുഗീസ് ചാക്കോക്ക് കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് 1992 മെയ് 6 ബുധനാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ ആവണീശ്വരം സെന്റ് മേരീസ് ഇടവകയിൽ കോടിയാട്ട് വറുഗീസ് കുഞ്ഞുഞ്ഞിന്റെയും, ഏലിയാമ്മയുടെയും മകൻ വറുഗീസ് ദാനിയേലിന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് 1992 മെയ് 6 ബുധനാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

തുമ്പമൺ ഭദ്രാസനത്തിൽ മണ്ണാറകുളഞ്ഞി സെന്റ് ബസേലിയോസ് ഗ്രീഗോറിയോസ് ഇടവകയിൽ മുളയ്ക്കലേത്ത് സ്കറിയാ ബേബിയുടെ മകൻ ഗീവറുഗീസിന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് 1992 മെയ് 6 ബുധനാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ കരിപ്പുഴ സെന്റ് ജോർജ് ഇടവകയിൽ മാമ്മൂട്ടിൽ ഡേവിഡ് സാമുവേലിന്റെ മകൻ ആപ്പ്ദോക്കിനോ ഗീവറുഗീസ് ഡേവിഡിന് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1992 നവംബർ 29 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

തുമ്പമൺ ഭദ്രാസനത്തിൽ റാന്നി പെരുനാട് ബഥനി സെന്റ് തോമസ് ഇടവകയിൽ താന്നിമൂട്ടിൽ ടി. എം. ബേബിയുടെയും, കുഞ്ഞുഞ്ഞമ്മയുടെയും മകൻ ആപ്പ്ദോക്കിനോ സജി മാത്യു താന്നിമൂട്ടിലിന് ബോംബെ വാഷി സെന്റ് തോമസ് അരമന ചാപ്പലിൽ വച്ച് 1993 ഫെബ്രുവരി 7 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ കാർത്തികപ്പള്ളി സെന്റ് തോമസ് ഇടവകയിൽപ്പെട്ട പുതുക്കുണ്ടം കണ്ടത്തിൽ പരേതനായ എ. തോമസ്സിന്റെയും ശോശാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ ജിജി തോമസ്സിന് ബോംബെ വാഷി സെന്റ് തോമസ് അരമന ചാപ്പലിൽ വച്ച് 1993 ഫെബ്രുവരി 7 ഞായറാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ ആവണീശ്വരം സെന്റ് മേരീസ് ഇടവകയിൽപ്പെട്ട കോടിയാട്ട് വറുഗീസ് കുഞ്ഞുഞ്ഞിന്റെയും, ഏലിയാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ വി. ദാനിയേലിന് കോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച് 1993 ഏപ്രിൽ 26 തിങ്കളാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ പറക്കോട് സെന്റ് പീറ്റേഴ്സ് സെന്റ് പോൾസ് ഇടവകയിൽപ്പെട്ട ഇഞ്ചക്കലോടി പി. സി. ഏബ്രഹാമിന്റെ മകൻ ആപ്പ്ദോക്കിനോ ഏബ്രഹാം ഇഞ്ചക്കലോടിക്ക് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1993 സെപ്റ്റംബർ 3 വെള്ളിയാഴ്ച ശംശോനോ ആയി പട്ടം നൽകി (സഹകാർമികൻ മാർ കൂറിലോസ്).

കണ്ടനാട് ഭദ്രാസനത്തിൽ വാരിക്കോലി സെന്റ് മേരീസ് ഇടവകയിൽപ്പെട്ട ചെന്നക്കാട്ട് വർക്കി ഏലിയാസിന്റെയും സാറാമ്മയുടെയും മകൻ സി. ഒ. പൗലോസിന് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1993 സെപ്റ്റംബർ 3 വെള്ളിയാഴ്ച ശംശോനോ ആയി പട്ടം നൽകി (സഹകാർമികൻ മാർ കൂറിലോസ്).

തുമ്പമൺ ഭദ്രാസനത്തിൽ വെച്ചൂച്ചിറ മാർ ഗ്രിഗോറിയോസ് ഇടവകയിൽ പെട്ട വേമ്പിൻചിറ വീട്ടിൽ മാത്യു വറുഗീസിന്റെയും, മറിയാമ്മയുടെയും മകൻ ജോസഫ് വി. എം. ന് കോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച് 1993 ഡിസംബർ 18 ശനിയാഴ്ച അപ്പ്ദോക്കിനോ ആയി പട്ടം നൽകി.

അങ്കമാലി ഭദ്രാസനത്തിൽ കുന്നിക്കുരുടി സെന്റ് ജോർജ് ഇടവകയിൽപ്പെട്ട അമ്മിപ്പിമാലിൽ എം. ഒ. ഐസക്കിന്റെയും, മേരിയുടെയും മകൻ ജോസഫ് ഐസക്കിന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് 1993 ഡിസംബർ 18 ശനിയാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.



കോട്ടയം ഭദ്രാസനത്തിൽ വാകത്താനം സെന്റ് ജോൺസ് ഇടവകയിൽപ്പെട്ട മുടയംകുളത്ത് തുമ്പശ്ശേരിൽ യോഹന്നാൻ ഏബ്രഹാമിന്റെയും, അക്കാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ ടി. യു. തോമസ്സിന് വാകത്താനം സെന്റ് ജോൺസ് പള്ളിയിൽ വച്ച് 1993 ഡിസംബർ 21 ചൊവ്വാഴ്ച കാശ്ശീശോ ആയി നൽകി.

കണ്ടനാട് ഭദ്രാസനത്തിൽ വാരിക്കോലി സെന്റ് മേരീസ് ഇടവകയിൽപ്പെട്ട ചെന്നക്കാട്ട് വർക്കി ഏലിയാസിന്റെയും സാറാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ സി. ഒ. പൗലോസിന് തൃക്കുന്നത്ത് സെമിനാരിശ്ചാപ്പലിൽ വച്ച് 1994 ഫെബ്രുവരി 26 ശനിയാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ പറക്കോട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഇടവകയിൽ ഇഞ്ചക്കലോടി വീട്ടിൽ പി. സി. ഏബ്രഹാമിന്റെയും മറിയാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ ഡോ. ഏബ്രഹാം ഇഞ്ചക്കലോടിക്ക് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1996 ജനുവരി 9 ചൊവ്വാഴ്ച കാശ്ശീശോ ആയി പട്ടം നൽകി.

കൊല്ലം ഭദ്രാസനത്തിൽ തെങ്ങമം സെന്റ് മേരീസ് ഇടവകയിൽപ്പെട്ട തടവിളയിൽ എം. വറുഗീസിന്റെയും, മറിയാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ സൈമൺ വറുഗീസിന് തൃക്കുന്നത്ത് സെമിനാരി ചാപ്പലിൽ വച്ച് 1996 മെയ് 8 ബുധനാഴ്ച മ്ശംശോനോ ആയി പട്ടം നൽകി.



അങ്കമാലി ഭദ്രാസനത്തിൽ കുറുപ്പുംപടി സെന്റ് തോമസ് ഇടവകയിൽപ്പെട്ട നേര്യമംഗലം ഏനാച്ചേരിൽ പരേതനായ വറുഗീസിന്റെയും, അന്നമ്മയുടെയും മകൻ തോമസ് വറുഗ്ഗീസിന് കുറുപ്പുംപടി സെന്റ് തോമസ് കാതോലിക്കാ സെന്ററിൽ വച്ച് 1996 ഡിസംബർ 14 ശനിയാഴ്ച ആപ്പ്ദോക്കിനോ ആയി പട്ടം നൽകി.

നിരണം ഭദ്രാസനത്തിൽ കാരക്കൽ സെന്റ് ജോർജ്ജ് ഇടവകയിൽപ്പെട്ട പരേതനായ എം. ഇ. തോമസിന്റെയും, ഏലിയാമ്മയുടെയും മകൻ ആപ്പ്ദോക്കിനോ ജേക്കബ് തോമസിന് കാരക്കൽ സെന്റ് ജോർജ്ജ് പള്ളിയിൽ വച്ച് 1996 ഡിസംബർ 24 ന് കാശ്ശീശോ ആയി പട്ടം നൽകി.



# CHRISMATION OR CONFIRMATION

**(Jn.14:16-17,26; Acts.2:3-8; 14-17; 19:1ff etc.)**

**Fr. Sam Ommen**

Anointment with the oil, was a usual custom in the early Church. (Lk.7:38,46; Acts.8:14-17; 9:12,17; 28:8.) Holy baptism & confirmation are now commonly combined together and administered in the Orthodox Church. Thus 'Chrismation' (anointing with the Holy oil) follows immediately after administering baptism. (This is explained in detail in the chapter of baptism.) Chrismation confirms, perfects and strengthens new life, which baptism has bestowed upon the believer. It is the seal and the sign of the true faith and the perfection of the gift of the Holy Spirit. The believer is anointed with the Holy oil, on the forehead, in the name of the Father, Son and the Holy Spirit; and thereby the believer receives the Holy Spirit to rear and strengthen the spiritual life which follows, The believer, under the guidance of the Holy Spirit, becomes strong and firm in the faith, hope, love, charity and in all such noble virtues. The holy body of the believer is then anointed and dedicated to the service of God, as the 'Holy Temples' and the believer is made to His royal 'priesthood', His holy nation and His 'own people'.

Anointing with the Holy oil symbolizes the ordination of a person as a Christian, and it is perfected with the Holy Oil provided by the Bishop, consecrated by the Catholicos, the supreme head of the Church. Thus through the special protection of the Holy Spirit, the anointed is strengthened to walk in the light of the God Almighty, following which the anointed is enabled with the power to resist the forces of the evil. The believer receives the real strength of God and the new understanding of the unity with Christ, our Lord.

Confirmation is the sacrament of maturity. Here one receives the Holy Spirit, whereas in all the other sacraments, one receives the 'gifts' of the Holy Spirit. The consecrated oil, which is used during the confirmation, is called the 'Moron'. It is specially prepared by mixing various spices in the Olive oil, consecrated by the head of the Church through fasting and prayer (Exo.30:22ff), and distributed to the Bishop, who in turn gives it to the priests. This is a very costly oil.

This 'Moron', other than being used for confirmation, is also used for dedication of the Altar, Anointing of the sick etc.

"With it you shall anoint the tabernacles of meeting and the ark of testimony, the table and all its utensils and the later and its base, you shall consecrate them that they may be most holy. Whatever touched them must be holy. And you shall anoint Aaron and his sons and consecrate them, that they may minister to me as PRIESTS" Exo.30:26. "And you shall speak to the children of Israel, saying, 'This shall be the anointing oil to me through your generations. It shall not be poured on man's flesh nor shall you make any other like it, according to its composition. It is holy and it shall be holy to you. Whoever compounds any like it, or whoever puts any of it on an outsider, shall be cut off from his people" Exo.30:31-33.

Today, the oil that is used in anointing, is the same as that mentioned above. And moreover this oil is authorized to be anointed only by a priest and no one else.

"So you shall put them on Aaron your brother and on his sons with him. You shall anoint them, consecrate them, and sanctify them that they may minister to Me as priests." Exo.28:41; 30:30.

"And you shall take the anointing oil, pour it on his head and anoint him." Exo.29:7.

"You shall have Olive trees throughout all your territory, but you shall not anoint yourself with the oil..." Deut.28:40.

"I have found my servant David, with my holy oil, I have anointed him." Ps.89:20.

"He also made the holy anointing oil and the pure incense of sweet spices, according to the work of the perfumer." Exo.37:29.



"And he poured some of the anointing oil on Aaron's head and anointed him, to consecrate him." Levi.8:12.

"The appointed duty of Eleazar, the son of Aaron the priest is the oil for the light, the sweet incense, the daily grain offering the anointing oil, the ever sight of all the tabernacle of all that is in it, with the sanctuary and its furnishing's." Num.4:16.

"Is any one among you is sick? Let him call for the elders of the Church, and let them pray over him, anointing him with oil in the name of the Lord." James.5:14.

So anointing of the oil is a sacrament, which can be performed only by an ordained priest or high priest and no one else including the pastor.





# Why Feast of Nativity of St. Mary (Monti Fest) is so important for Konkani Christians of Mangalore

**Joseph Cherian, Secunderabad**

Feast of Nativity of St. Mary, which falls on September 08 was greatly promoted by the Goan priests also as a Christian Version of Harvest Festival which was already in practice locally, like "Onam". Flowers were now offered to St. Mary at the Chapel of Our Lady of the Mount in Old Goa every year. Thus the feast came to be known locally as "Monti Fest".

But that's not it. For Mangalorean Konkani Christians, the "Monti Fest' is more than a Harvest Festival or Nativity of St. Mary.

It is a reminder of the gruesome past and how a tiny populace, which was nearly extinct, again started to thrive.

It all began with Tipu Sultan defeating the British and gaining control of Canara (Coastal Karnataka) in 1784.

Soon after he issues orders to seize the Christians in Canara, confiscate their estates and deport them to Srirangapatana. All this was accomplished in a secret and well-planned move on Ash Wednesday on 24 February 1784. More than 27 churches were razed to the ground.

It is estimated that from 60,000 to 80,000 Konkani Christians had been captured though the generally accepted figure is 60,000.

They were trapped like birds in the cage. The captives included old, young and very young children including babies and none was spared. They were tied by ropes like cattle and were forced to climb nearly 4,000 feet (1,200 m) through the dense jungles and gorges of the Western Ghat mountain ranges It was 200 miles (320 km) from Mangalore to Srirangapatana, and the journey took six weeks. Around 20000 perished before reaching Srirangapatana.

After arriving at Srirangapatana, the Christian captives were made to forcibly embrace Islam. They were tortured or sentenced to death. Many Mangalorean Catholics who refused to embrace Islam were imprisoned into dungeons or chambers. The young men who refused to embrace Islam were disfigured by cutting their noses, upper lips and ears. They were made to sit on asses and paraded through the city and later thrown into the dungeons of Srirangapatana. The cruelty that was heaped on the Catholics was worst than animals and had no limitations. They were simply treated as trapped prey in the clutches of the tiger.

Ludwig Von Pastor, a German historian, author of "The History of the Popes", quotes, "Countless were hanged, including women with their children clinging around their necks. Others were trampled or dragged by elephants. The able-bodied young men were drafted into the army after being circumcised and converted to Islam. The young women and girls were distributed as wives to Muslim officers and favourites living in Srirangapatana."




After the death of Tippu Sultan, in the Fourth Anglo-Mysore War on 4 May 1799, the Konkani Christians were freed from his captivity. Of the 60,000–80,000 Mangalorean Catholics taken captive by Tipu Sultan, only 15,000–20,000 could survive and return.

The 15-yearlong captivity of thousands of Konkani Christians led to the near extinction of the community.



When they returned they found their land being taken away and once again they became slaves under the Zamindars and other land-holders.

It is said the first feast that was celebrated after their return was "Nativity of St. Mary" (Monti Fest). The feast was renewed at Monte Mariano Church of Firangipet, Mangalore, the only Church that was spared from the brutal destruction of Tipu Sultan.

Monti Fest now became the feast of freedom, survival and ethnic identity for Konkani Christians. It is also known "Kutmaachem Fest" (family feast), again the reason being families could once again come together after 15 years of brutal captivity.

❑

# I HAVE A DREAM

Fr. C M Philipose

I have a Dream, that one day the young generation of our Holy Church will rise up and live out the true meaning of its mission; "Go and proclaim the Word of God to the end of the earth and be my witnesses."

I have a Dream that one day the mission and vision of St Thomas, our Father in Christ and of Mor Alvarez Thirumeni will come true that the whole nation shall be filled with the Gospel of our Lord and Saviour Jesus Christ.

I have a Dream that one day the young generation of our Church who dances and shouts outside the Church during the Perunnal will enter the Church and stands piously throughout the Holy Qurbana with prayers in their lips and tears in their eyes.

I have a Dream that the Youths will realise the need of a monastic missionary movement to fulfil the vision of Mor Alvarez Thirumeni and will join in that monastery to lead their life as monks in a spirit filled way.

I have a Dream that one day the Seminary going Youths will realise that the so-called Pastoral ministry is not simply a ministry inside the four walls of an assigned parish, whereas it is a call to go beyond the boundaries to reach out the downtrodden and oppressed in the society.

I have a Dream that the Youths will be ready to live as Missionaries of Sacred Mystery without expecting Red Gowns and Thrones in their pastoral ministry.

I have a Dream that the Missionaries of Sacred Mystery will dedicate their life in teaching and preaching the Holy Mysteries.

I have a Dream that the young generation of our Church with the help of the Missionaries of Sacred Mystery will take tireless efforts to unite the factions as one body.

I have a Dream that one day people will realise that the proper understanding and receiving of Holy Qurbana is the only way to acquire the Eternal life.

I have a Dream that one day in the Shrine of Parumala, the sons of Malankara and the sons of lost children of Mor Alvarez Thirumeni will be able to offer Holy Qurbana together at the Holy Altar of our Lord Jesus.

I have a Dream that one day people of different denominations will come under an umbrella of unity as one body of Christ.

I have a Dream that one day every valley shall be exalted and every hill and mountain shall be made low, the rough places will be made plain, and the crooked places will be made straight, and the glory of the Lord shall be revealed and all flesh shall see it together.

With this faith, we will be able to transform the jangling discords of our present Christianity into a beautiful symphony of brotherhood.

With this faith, we will be able to work together, pray together, to struggle together for the Kingdom of God come true.

With this hope I go to my bed for a sleepless night, because my dreams never allow me to sleep.



# മണവാളന് അവരെ അറിയില്ലായിരുന്നു

രാജു ടി. ജോർജ്

അവർ ലക്ഷ്യത്തിലേക്കു നടക്കുകയായിരുന്നു.

പത്തു പേരുണ്ടായിരുന്നു അവർ !

അവരുടെ കൈയിൽ വിശ്വാസത്തിന്റെ വിളക്കുണ്ടായിരുന്നു, അതിൽ പ്രത്യാശയുടെ തിരിയിട്ടു കൊളുത്തി, അതിന്റെ പ്രകാശത്തിലായിരുന്നു അവർ കഠിനമായ യാത്ര ചെയ്തുകൊണ്ടിരുന്നത്.

അവർ –

വിശാലവും, സ്വച്ഛവുമായ വഴി ചൂണ്ടിക്കാട്ടി –

ആലോചന പറഞ്ഞ ദുഷ്ടന്മാരെ കേട്ടില്ല, പാപികളായവരുടെ വഴിയെ അവഗണിച്ചു, സിംഹാസന തുല്യമായി നിർമ്മിച്ചു, പട്ടിൽ പൊതിഞ്ഞ പതുപതുത്ത ഇരിപ്പിടങ്ങൾ കാട്ടി പ്രലോഭിപ്പിച്ചതു ശ്രദ്ധിച്ചില്ല.

അവർ ജീവിത നൈർമല്യം കൊണ്ട് നീതിയുള്ളവരായ വിശുദ്ധരായിരുന്നു.

കർത്താവേ, കർത്താവേ എന്ന് വിളിക്കുന്ന കോടിക്കണക്കിനാൾക്കാർ വിശുദ്ധ വിഗ്രഹങ്ങൾക്ക് മുൻപിൽ മോക്ഷത്തിനായി നേർച്ചകളുമായി അലയുമ്പോൾ, ദൈവേഷ്ടം ചെയ്യുന്നവരായിരുന്നു ആ യാത്രക്കാർ, അവർ മണവാളനെ എതിരേൽക്കാൻ പോവുകയായിരുന്നു.

അവർക്കിടയിലും ബുദ്ധിയുള്ളവരും, ബുദ്ധി ഇല്ലാത്തവരും ഉണ്ടായിരുന്നു.

ബുദ്ധി ഇല്ലാത്തവർ എന്ന് വിവക്ഷിക്കുന്നവർ, ഭൗതിക ജ്ഞാനം കൊണ്ട് സമ്പന്നരായിരുന്നു, കാര്യവിശകലനത്തിനു അപാരമായ ശേഷിയുള്ളവരും, വ്യഖ്യാനപടുക്കളും ആയിരുന്നു.

അവർക്കു വിശ്വാസത്തിന്റെ വിളക്കുണ്ടായിരുന്നു.

എന്നാൽ, പ്രത്യാശയുടെ എണ്ണ അവർ വിൽക്കുന്നവരുടെ അടുത്തു നിന്ന് വാങ്ങിയതായിരുന്നു. അതുകൊണ്ടു തന്നെ കരുതിവയ്ക്കാൻ ആവശ്യമായ എണ്ണ അവർക്കുണ്ടായിരുന്നില്ല.

എണ്ണ വിൽക്കുന്നവർ ഗണിച്ചു പറഞ്ഞതനുസരിച്ചു അവർ വാങ്ങിയ എണ്ണ മണവാളൻ വരുവോളം കത്താൻ പര്യാപ്തമായിരുന്നു.

പക്ഷേ, യാത്രാ മദ്ധ്യേ അവരുടെ എണ്ണ തീർന്നു പോയി.

വിളക്ക് കെട്ടുപോയി.

അവർ എണ്ണയുടെ കരുതൽ ഉണ്ടായിരുന്നവരോട് കടമായി എണ്ണ ചോദിച്ചു. അവർ കരുതി ഇവരും എണ്ണ വിൽക്കുമെന്ന്.

അവർ പറഞ്ഞു, ഈ ഇന്ധനം വിൽക്കാനോ, പകർന്നു കൊടുക്കാനോ ആവാത്തതാണെന്ന്.

അത് ദൈവവുമായുള്ള ബന്ധത്തിൽ, സമർപ്പണത്തിലൂടെയും, വിശ്വാസോപാസനയിലൂടെയുമേ ആർജ്ജിക്കാനാവൂ എന്നും.

നിങ്ങൾ നിങ്ങൾക്ക് പ്രത്യാശയുടെ എണ്ണ വിലവാങ്ങി തന്നവരുടെ അടുത്തു പോയി വാങ്ങുക. അവർ പോയി !

ഇവരുടെ വെളിച്ചത്തിൽ പോകാനുള്ള ബുദ്ധി അവർ കാണിച്ചില്ല.

വെളിച്ചമായവനിൽ നിന്നും വെളിച്ചമായവർ, വെളിച്ചമായി വെളിച്ചം പരത്തിക്കൊണ്ടു ലക്ഷ്യത്തിലേക്കു പ്രയാണം ചെയ്യുമ്പോൾ, ആ വെളിച്ചത്തിൽ നിന്നും വെളിച്ചം ഉൾക്കൊണ്ട് വെളിച്ചമാകാൻ അവർക്കറിയില്ലായിരുന്നു.

കരുതലായി എണ്ണ സൂക്ഷിച്ചവർ മണവാളനെ എതിരേറ്റു.

എണ്ണ വാങ്ങാൻ പോയവർക്ക് എണ്ണ കിട്ടി !

മണവാളനെ എതിരേൽക്കാനുള്ള എണ്ണ, മണവാളൻ വന്ന്, തന്റെ മണവാട്ടിയുമായി മണിയറ വാതിലടച്ചിട്ടും വിൽക്കുന്നവർ വിറ്റുകൊണ്ടേയിരിക്കുകയായിരുന്നു. ആ വാങ്ങൽ നിഷ്ഫലമായ വാങ്ങലായിരുന്നു.

മണവാളന് അവരെ അറിയില്ലായിരുന്നു.

# അശരണരുടെ കാവൽക്കാരൻ

**ഫാ. ജോൺ വി. ഡേവിഡ്**
(സെന്റ് പോൾസ് ആശ്രമം, പുതുപ്പാടി)

മലങ്കര സഭയുടെ ആധുനിക സേവന ശുശ്രൂഷാ രംഗത്തിന് പുതിയ രൂപവും ഭംഗിയും ദിശയും നൽകിയ മലങ്കര സഭാ മിഷനറി ജോത്യിസ് വന്ദ്യ. കെ.ഐ. ഫിലിപ് റമ്പാച്ചനെ മലങ്കരസഭയ്ക്ക് ഒരുനാളും മറക്കുവാൻ സാധ്യമല്ല. സഭയുടെ മിഷ്യനറി ജ്യോതിസായി ദരിദ്രരുടെ ഉന്നമനത്തിനും പാവങ്ങളുടെ അമരക്കാര നുമായി ജീവിതം നയിച്ച ഈ വലിയ മനുഷ്യൻ അനേക ജന്മം കൊണ്ട് ചെയ്യാവുന്നത് ഒരു ജന്മം കൊണ്ട് പൂർത്തിയാക്കി. കാലഘട്ടത്തിൻറെ ശബ്ദ ശ്രേണിയായി ഉയിർന്നു നിൽക്കു ന്ന വന്ദ്യ റമ്പാച്ചൻ വരുംകാല സമൂഹ ത്തിൻറെ സേവനരംഗത്തിന് എന്നും മാതൃകയാ കുന്നു. ഇന്ത്യയിലാകമാനം വിവിധ സ്ഥാപനങ്ങൾ (പുതുപ്പാടി, യാചാരം, പൂനെ, കോട്ടയം, കലഹണ്ടി തുടങ്ങിയവ) തുടങ്ങുന്നതിനു ഭാഗ്യസ്മരണാർഹനായ സഭാരത്നം ഡോ. ഗീവറുഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പിന്നിലായി നിന്നുകൊണ്ട് അനേകായിരം കുഞ്ഞുങ്ങളുടെ ജീവിതം പ്രകാശിക്കുവാൻ തന്റെ ജീവിതം പ. സഭയ്ക്ക് നല്കിയ വന്ദ്യ റമ്പാച്ചന്റെ ജീവിതം എന്നും തുറന്ന പുസ്തക മായിരുന്നു. ചില ജീവിതങ്ങൾ അങ്ങനെയാണ്. കർമം കൊണ്ടും ജന്മം കൊണ്ടും വാക്കു കൾക്കപ്പുറം അവർ സ്വജീവിതം ധന്യമാക്കും.



വയലത്തല കരിമ്പിനേത്ത് ഫിലിപ്പോസ് ഐപ്പിന്റെയും ഏലിക്കുട്ടിയുടെയും മക നായി പിറന്ന ജോയിക്കുട്ടി അഭിവന്ദ്യ ഡോ. ഗീവറുഗ്ഗീസ് മാർ ഒസ്താത്തി യോസ് തിരുമേനിയുടെ ശക്തമായ സുവിശേഷ എരിവിൽ ആകൃഷ്ടനായി മാവേലിക്കര (സുവിശേഷാലയം) മിഷ്യൻ ട്രയിനിംഗ് സെൻററിൽ തന്റെ സഭാ ശുശ്രൂഷാ ജീവിതം ആരംഭിച്ചു. സെമിനാരി പഠനത്തിനു ശേഷം പുതുപ്പാടിയി ലേക്കും പിന്നീട് ഭിലായി പള്ളി വികാരിയായും അതിനുശേഷം ആന്ധ്രാ, ഒറീസ്സാ, ഗുജറാത്ത്, ഉത്തര കാശി എന്നിവിടങ്ങളിലെ പ്രകൃതി ദുരന്ത സ്ഥലങ്ങ ളിലും മലങ്കര സഭയുടെ എളിയ ശുശ്രൂഷകനായി വന്ദ്യ ഫിലിപ്പ് റമ്പാച്ചൻ പ്രവർത്തിച്ചു. ഈ കാലത്തിൽ തന്നെ ആന്ധ്രാ, പുനെ, ഇറ്റാർസി, ഒഡീസാ, ബാറ്റ്ലൂർ, ആൻഡമാൻ, കോട്ടയം എന്നിവിട ങ്ങളിൽ ബാല ഭവനങ്ങൾ, ബാലിക ഭവനങ്ങൾ, വൃദ്ധ ഭവനങ്ങൾ, സ്കൂളുകൾ, ആശുപത്രികൾ തുടങ്ങിയ മലങ്കര സഭയുടെ ശുശ്രൂഷാ സേവന ധരണിയിൽ ഒട്ടേറെ സ്ഥാപനങ്ങളായിട്ടും പ്രവർ ത്തനങ്ങളായിട്ടും നിരവധി പ്രവർത്തനങ്ങളിൽ നെടുംതൂണും ശുശ്രൂഷക നായും വന്ദ്യ ഫിലിപ് റമ്പാച്ചൻ ഉണ്ടായിരുന്നു.

വന്ദ്യ ഫിലിപ് റമ്പാച്ചന്റെ ആത്മകഥാംശമായ (പ്രസിദ്ധീകരിക്കാത്ത) വാക്കു കൾ ഇങ്ങനെയാണ്:

വിവിധ സ്ഥാപനങ്ങളുടെ ചുമതല വഹിക്കുമ്പോൾ തന്നെയാണ് ഇന്ത്യ യിലെ സംസ്ഥാനങ്ങളിൽ വിവിധ കാല ഘട്ടങ്ങളായി മാനവ സമൂഹത്തെ താറുമാറാക്കിയ പ്രകൃതി ദുരന്തങ്ങളിൽ മനുഷ്യ സാധ്യമായ സഹായങ്ങളു മായി മറ്റു സംഘടനകൾ എത്തുന്നതിനുമുമ്പേ അവരോടൊപ്പം തന്നെയോ ഒരു ഭാരതീയ സഭ എന്ന സാമൂഹ്യ ഉത്തിരവാദിത്വ ബോധത്തോടെ സാന്നിധ്യം അറിയിക്കുവാൻ കഴിഞ്ഞു എന്നതു സഭയ്ക്കു മുഴുവനും എന്നും അഭിമാ നാർഹമായ യാഥാർത്ഥ്യമാണ്. സഭയിലെ അതതു സമയങ്ങളിലെ പരിശുദ്ധ കാതോലിക്ക ബാവമാരുൾപ്പെടെയുള്ള എല്ലാ മെത്രാപ്പോലീത്തന്മാരും വൈദീകരും സമൂഹത്തിലെ വിവിധ തുറകളിൽ പ്രവർത്തിക്കുന്ന അൽമായ പ്രതിനിധികളും നിർലോഭമായ സഹകരണം ഞങ്ങൾക്ക് എന്നും പ്രചോദക മായിരുന്നു. മിഷ്യൻ താല്പര്യമുള്ള നിരവധി യുവാക്കളും വിവാഹിതരും ഉദ്യോ ഗസ്ഥരും ഈ പ്രവർത്തങ്ങളിൽ സജീവ പങ്കാളിത്വം നൽകുകയുണ്ടായി. അവരിൽ ഒരുവനായി പങ്കാളിയാവുവാൻ ദൈവം എളിയവനായ എനിക്കും അവസരം നല്കി എന്നതിൽ എന്നും സന്തോഷം നല്കിയ വസ്തുതയാണ്.

വന്ദ്യനായ റമ്പാച്ചൻ ഒരിക്കലും ദൈവത്തെ മാനുഷികരിച്ചും, സ്വർഗ്ഗത്തെ ലൌകീ കരിച്ചും, ദൈവീക മൂല്യങ്ങളെ സ്വാർത്ഥപരമായി ദുർവ്യാഖ്യാനം ചെയ്തും വേദനു സരണമായ ജീവിതത്തെ അവഗണിച്ച് തികച്ചും സ്വാർത്ഥത യിലൂന്നിയ ജീവിതത്തിലേക്ക് മാറിപ്പോയിട്ടില്ല. അദ്ദേഹം ദൈവവചനം പറയു കയും പ്രഘോഷിക്കുകയും മാത്രമല്ല അത് പ്രാവർത്തികമാക്കി മറ്റുള്ളവരെ അതിൻറെ രുചിയും വശ്യ തയും അനുഭവിപ്പിക്കുവാൻ കൂടി പ്രാപ്തനായിരുന്നു.



വടശ്ശേരിയത്ത് സാം വി. ഗബ്രിയേൽ അച്ചൻറെ ഫിലിപ് റമ്പാച്ചനെ കുറിച്ചുള്ള ഓർമ്മ കുറിപ്പ് ഇങ്ങനെയാണ്:
ഒരിക്കൽ പുതുപ്പാടി ബാലഭവനത്തിൽ അദ്ദേഹം പോറ്റിപ്പുല ർത്തിവന്ന കുഞ്ഞുങ്ങൾക്ക് പനിയും ശർദ്ദിലും ഉണ്ടായി. അതിലൊരു ബാലനെ തോളിലേറ്റി ശുശ്രൂഷിക്കുന്നേരം അവൻ അദ്ദേഹത്തിന്റെ തോളിൽ കിടന്ന് ശർദ്ദിച്ച് തന്റെ ശരീരത്തിലൂടെ ശർദ്ദിൽ ഒഴുകിയപ്പോൾ യാതൊരു ഭാവ വ്യത്യാസവുമില്ലാതെ പെറ്റമ്മയെപ്പോലെ സഹിക്കുകയും സ്നേഹം പകർന്ന് നൽകികൊണ്ടിരിക്കുകയും ചെയ്തതിനു ഞാൻ ദൃക്സാക്ഷിയാണ്.

റമ്പാച്ചന്റെ ലളിതമായ രീതിയിലുള്ള മിഷനറി പ്രവർത്തന ങ്ങൾ ആഴമായ ഉൾക്കാഴ്ച നൽകുന്നവയാണ്. ഒരു കാര്യ ത്തിനായി ഉറച്ച ബോധ്യത്തോടെ ഇറങ്ങിത്തിരിച്ചാൽ അക്കാര്യം സാധിച്ചെടുത്തേ പിൻമാറാറുള്ളൂ. അതിനുവേണ്ടി യർപ്പിക്കുന്ന സമർപ്പണവും നിശ്ചയദാർഢ്യവും ആത്മാർത്ഥ

തയും ഏറെ പ്രശംസനിയമാണ്. ദൈവം നല്കിയ തന്റെ ആയുസ്സും ആരോഗ്യവും പ. സഭയുടെ യശസ്സിനും ദൈവ തിരുനാമ മഹത്വത്തിനുമായി ആതുരരും ആലംബഹീനരുമായവരുടെ ക്ഷേമപ്രവൃത്തികളിലൂടെയായിരിക്കണമെന്ന് തൻറെ ജീവിതാവസാനം വരെയും വന്ദ്യ റമ്പാ ച്ചൻ ചിന്തിച്ചിരുന്നു. ഇഷ്ടമില്ലാത്ത കാര്യങ്ങൾ ആരിൽ നിന്നുണ്ടായാലും സമചി ത്തതയോടെയും കോപിക്കാതെയും പ്രതികരിക്കാനാവുമായിരുന്നു എന്നത് അനു കരണീയമായ റമ്പാച്ചന്റെ വലിയ ഒരു പ്രത്യേകതയാണ്. വന്ദ്യ റമ്പാച്ചൻറെ രണ്ടാം ചരമ വാർഷിക സന്ദർഭത്തിൽ മിഷനെ കുറിച്ചുള്ള പൊതുവായ ചില ചിന്തകളോട് ഈ കുറിപ്പ് അവസാനിപ്പിക്കട്ടെ.

പൌരാണികത്വം കൊണ്ടും ശ്രേഷ്ഠമായ ആരാധനകൊണ്ടും വിശേഷതയുള്ള മലങ്കര സഭ എളിയ രീതിയിൽ പ്രവർത്തിക്കുന്ന ചില മിഷൻ സ്ഥാപനങ്ങൾ കൊണ്ട് ആശ്വസിക്കരുത്. സമൂഹത്തിൻറെ ഉദ്ധാരണത്തിനു ആവിശ്യമായ കൈതാങ്ങുകൾ തക്ക സമയത്ത് ചെയ്യുവാൻ സാധിക്കുമ്പോഴേ നാം ഈ സമയത്തിനു അനുരൂപമാകുന്നോള്ളു. സഭാ മക്കളുടെ വിഭവങ്ങളെ വലിയ ദേവാലയ പുനർ നിർമ്മാണത്തിനോ, ദേവാലയ പരിസര പണികൾക്കൊ ചില വാക്കുന്നതിൽ താല്പര്യങ്ങൾ കുറെച്ച് സമൂഹത്തിലെ അശരണയാവർക്ക് നല്കുവാൻ സഭയാകമാനം മാറ്റം ആവിശ്യമാണ്. അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രവാചകത്വ വാക്കുകൾ ഏറെ ചിന്തനീയമാണ്, "ദരിദ്ര ലോകത്ത് ധാനവാനായിരിക്കുന്നത് പാപം ആകുന്നു." ഈ വാക്കുകൾ വെക്തികൾക്ക് മാത്രമല്ല ഇടവകകൾക്കും ഭദ്രാസ നങ്ങൾക്കും സഭകൾക്കും ബാധകമാണ്. ലോകത്തിൻറെ വിവിധ ഭാഗങ്ങളിൽ കുടിയേറി പാർക്കുന്ന മലയാളികളായ സഭാമക്കൾക്ക് ദേവാലയം നിർമ്മിച്ച് അഖില ഭാരത സഭയെന്ന് അഭിമാനിക്കുന്നുവെങ്കിൽ എന്തു വിശേഷതയുണ്ടാകും.

ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രത്യേകിച്ചു ഭാരതത്തിലെ എല്ലാ ജില്ലകളിലും കുറഞ്ഞ പക്ഷം എല്ലാ സംസ്ഥാനങ്ങളിലെങ്കിലും മലങ്കര സഭയുടെ മിഷ്യൻ കേ ന്ദ്രങ്ങളുണ്ടാകുകയും അവിടെ താമസിച്ചുകൊണ്ട് ഗ്രാമങ്ങളിലേക്ക് സഭയുടെ മിഷ്യനറിമാർ അനസ്യൂതം സഞ്ചരിച്ച് ക്രിസ്തുവിൻറെ സ്നേഹം ജാതി-മത-വർണ്ണ വിവേചന വ്യെത്യാസങ്ങളില്ലാതെ വ്യാപിപിക്കുവാൻ തക്ക വിശാലതയുണ്ടാകണം. ഈ സഭ മലയാളികളുടെ മാത്രം ആയി പോകാതെ ഭാരതത്തിന്റെ സഭയായി തീരണം.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹയ്ക്ക് ശേഷം പരുമല തിരുമേനിവരെയുള്ള കാലഘട്ടങ്ങളിലെ മിഷൻ പ്രവർത്തനങ്ങളെക്കുറിച്ച് പ്രചോദിപ്പിക്കുംവിധമുള്ള അറിവു കൾ പരിമിതമാണ്. പരിശുദ്ധ പരുമല തിരുമേനിയും, അഭിവന്ദ്യ അൽ വാറിസ് തിരുമേനിയും ശ്രദ്ധേയമായ മിഷൻ ഇടപടലുകൾ നടത്തി. അതിനു ശേഷം അഭിവന്ദ്യ മുക്കെഞ്ചേരി പത്രൊസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അദ്ധ്വാനവും മലങ്കര സഭയുടെ ഇരുപതാം നൂറ്റണ്ടിന്റെ വർണ്ണചിത്രങ്ങളാണ്. ദൈവത്തിന്റെ കരുണയാൽ സഭയിലെ മിഷ്യൻ പ്രവർത്തനങ്ങൾ മറ്റു



സഭകളുടെ യോ സംഘടനകളുടെയോ പ്രവർത്തനങ്ങളുമായി താരത്മ്യം ചെയ്യുമ്പോൾ പരിമിതമെങ്കിലും വിവിധ ഇടങ്ങളിൽ ചിലരുടെ പൂർണ്ണ സമർപ്പണത്താൽ നടക്കുന്നു. എന്നാൽ സഭയാകമാനം ആ താൽപര്യം കാത്തു സൂക്ഷിക്കുന്നതിൽ അപാകതകൾ വരുന്നുണ്ട്. പലപ്പോഴും സ്വന്തം (വ്യക്തി, ഇടവക, ഭദ്രാസനം) വളർച്ചയെ കുറിച്ചുള്ള ആശങ്കയല്ലാതെ മറ്റുള്ളവർക്ക് വേണ്ടി ചെയ്യുവാനുള്ള ക്രിസ്തീയ ധാർമ്മികത വിസ്മരിക്കുന്നു.

അവരവർ ഭാഗഭോക്കായിരിക്കുന്ന ഇടവകയോ ഭദ്രാസനമോ, പ്രസ്ഥാനമോ മാത്രം ഏറ്റം ശ്രേഷ്ഠമായി പരിഗണിക്കുകയോ അവയുടെ വളർച്ച മാത്രം ശ്രദ്ധിക്കുകയും മറ്റുള്ളവയെ അവഗണിക്കുകയും ചെയ്യുന്ന ഭാവം കണ്ടീട്ടുണ്ട്. എല്ലാ ഘടകങ്ങളും പ്രവർത്തനങ്ങളും സഭയെന്ന പൊതു മാതാവിന്റെ ശ്രേഷ്ഠതയെ വർദ്ധിപ്പിക്കുന്നു എന്നു ഗണിക്കുന്നതാണ് ഉചിതം എന്നു കരുതുന്നു. ചിലരെ അപ്പോസ്തലൻമാരായും, ചിലരെ പ്രാവചകന്മാരായും, ചിലരെ ശുശ്രൂഷകരായും നിയമിച്ചിരിക്കുന്ന നമ്മുടെ അരുമ നാഥൻറെ എളിയ ശുശ്രൂഷകരല്ലോ നമ്മൾ. അതായത്, വ്യത്യസ്ത മായ സമൂഹത്തിൻറെ ആവിശ്യങ്ങൾ ഉൾകാഴ്ചയായി എടുത്ത് മനുഷ്യ ജീവിതത്തിൻറെ നാനാവിധ ആവിശ്യങ്ങൾ മനസ്സിലാക്കി വിവിധ വ്യക്തികൾ തുടക്കം കുറിച്ച എല്ലാ സ്ഥാപനങ്ങളും പ. സഭയുടെ പൊതുപ്രവർത്തനമായി അംഗീകരിക്കേണ്ടിയിരിക്കുന്നു. സ്ഥാപക നേതാവിന്റെ കാലം കഴിഞ്ഞാലും ഈ പ്രസ്ഥാനങ്ങൾ സഭയുടെ അഭിമാനമായി നിലകൊള്ളണമെങ്കിൽ പൊതുവായ കാഴ്ചപ്പാട് എന്നും ആവിശ്യമാണ്.





**പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് അമേരിക്കയിലെ സെന്റ് വ്ളാഡിമിർ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ഡോക്ടർ ഓഫ് ഡിവിനിറ്റി ബിരുദം നൽകി ആദരിച്ചു.**

# പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ഡോക്ടറേറ്റ് ബിരുദം നൽകി ആദരിച്ചു

ന്യൂയോർക്ക്; പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയന് അമേരിക്കയിലെ പ്രശസ്ത വൈദിക സെമിനാരി ആയ സെന്റ് വ്ളാഡിമിർ ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരി ഡോക്ടറേറ്റ് ബിരുദം നൽകി ആദരിച്ചു.

സെപ്തംബർ 23-നു വൈകിട്ട് സെമിനാരിയിൽ എത്തിയ പരിശുദ്ധ പിതാവിനെ സെമിനാരി പ്രസിഡന്റ്, അദ്ധ്യാപകർ, വിദ്യാർഥികൾ, വൈദികർ, അത്മായർ തുടങ്ങിയവർ ചേർന്ന സംഘം സ്വീകരിച്ചു. സെമിനാരി ചാപ്പലിൽ പ്രാർത്ഥനയ്ക്ക് ശേഷം നടന്ന ബിരുദദാന ചടങ്ങിൽ പരിശുദ്ധ ബാവാ തിരുമേനിക്ക് ഡോക്ടറേറ്റ് ബിരുദം (Doctor of Divinity, honoris causa) നൽകി ആദരിക്കുകയും അനുമോദിക്കുകയും ചെയ്തു.

റഷ്യയിലെ ലെനിൻഗ്രാഡ് (St. Petersburg) സെമിനാരിയിൽ നിന്നും ബിരുദാനന്തര ബിരുദവും, റോമിലെ പോന്റിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും ഓറിയന്റൽ ദൈവശാത്രത്തിൽ ഡോക്ടറേറ്റും കരസ്ഥമാക്കിയിട്ടുള്ള പ. പിതാവ് ദൈവശാസ്ത്ര പണ്ഡിതരിൽ പ്രമുഖനാണ്.

1938-ൽ സ്ഥാപിതമായ സെന്റ്. വ്ളാഡിമിർ ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരിക്ക് മലങ്കര ഓർത്തഡോക്സ് സഭയുമായി അഭേദ്യമായ ബന്ധമാണുള്ളത്. നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന മെത്രാപ്പോലിത്ത സഖറിയ മാർ നിക്കളാവോസ് മെത്രാപ്പോലീത്താ സെമിനാരിയുടെ ബോർഡ് ഓഫ് ട്രസ്റ്റി അംഗമാണ്. ഭദ്രാസന സെക്രട്ടറി ഫാ. ഡോ. വർഗീസ് എം. ഡാനിയേൽ ഇപ്പോൾ സെമിനാരിയിൽ പ്രൊഫസർ ആയി സേവനം അനുഷ്ഠിക്കുന്നു. സഭയിലെ പല വൈദികരും ഈ സെമിനാരിയിൽ ഉന്നത വിദ്യാഭ്യാസം നേടിയവരാണ്. സഭയിലെ അനവധി വിദ്യാർത്ഥികൾ ഈ സെമിനാരിയിൽ ഇപ്പോൾ പഠനം നടത്തുന്നുണ്ട്. ബിരുദദാനച്ചടങ്ങിനുശേഷം പ. ബാവായെ അനുമോദിച്ചു കൊണ്ടുള്ള പൊതുസമ്മേളനവും ഉണ്ടായിരുന്നു

# എല്ലാ അമിത വിശ്വാസികൾക്കുമായി ‘ദൈവം’ എഴുതുന്നത്

ദേ..... ഒരു കാര്യം പറഞ്ഞേക്കാം. ചത്ത് കെട്ടിയെടുക്കുമ്പോൾ ഞാൻ ഇങ്ങ് സ്വർഗ്ഗത്തിൽ കള്ള് തരും കഞ്ചാവ് തരും, പെണ്ണ് കെട്ടിച്ചു തരും എന്നൊക്കെ കരുതി ഒറ്റയവനും കഷ്ടപ്പെട്ട് നന്മ ചെയ്യണം എന്നില്ല... നീയൊക്കെ ചെയ്യുന്ന നന്മയും തിന്മയും ഉറക്കമിളച്ച് നോക്കിയിരുന്ന്, ഇവിടെ നിനക്കൊക്കെ സ്റ്റാർ ഫെസിലിറ്റി അറേഞ്ച് ചെയ്യലല്ല എന്റെ പണി... നിനക്കൊന്നും ചിന്തിക്കാൻ പോലും പറ്റാത്തത്ര വലിപ്പത്തിൽ ഈ അണ്ഡകടാഹം ഉണ്ടാക്കിയിട്ട്, അതിന്റെ ഒരു കടുകുമണിയോളം പോലുമില്ലാത്ത ഒരു ഉണക്ക ഭൂമിയിലെ ആയിരകണക്കിന് മൃഗവർഗ്ഗങ്ങളിൽ ഒന്ന് മാത്രമായ മനുഷ്യൻ എന്ന നീ, തിന്നുന്നതും കുടിക്കുന്നതും കുളിക്കുന്നതും ഉറങ്ങുന്നതും ഓടുന്നതും ചാടുന്നതുമൊക്കെ നോക്കി, റിയാലിറ്റി ഷോ ജഡ്ജിനെ പോലെ ഇരുന്ന് മാർക്കിടാൻ എന്റെ തലേൽ കൂടെ വണ്ടി ഒന്നും ഓടുന്നില്ല... അങ്ങനെ ആരെങ്കിലും പറഞ്ഞു തന്നിട്ടുണ്ടെങ്കിൽ അവൻറെ ഉദ്ദേശം വേറെയാണ്... നിനക്കൊക്കെ ഒക്കുമെങ്കിൽ നല്ലത് ചെയ്താ മതി... നല്ലത് വല്ലതും ചെയ്താൽ അതിന്റെ ഫലം അവിടെ തന്നെ കിട്ടും... അല്ലാതെ ചെയ്തതിന്റെ കണക്കുംകൊണ്ട് കൂലി ചോദിച്ച് ഇങ്ങോട്ട് വന്നേക്കരുത്... മടല് വെട്ടി അടിക്കും ഞാൻ...

എടാ വിവരംകെട്ടവരേ, എനിക്കെതിരേ ആരോപണങ്ങൾ ഉന്നയിക്കും മുൻപ് സത്യാവസ്ഥ പരിശോധിക്കേണ്ടതാണ്. കുറേ നാൾ മുമ്പ് അമ്പലമുറ്റത്തും പള്ളിയങ്കണത്തും ഭയങ്കര വെടിക്കെട്ടപകടം നടന്നത് എന്റെ കഴിവുകേട് കൊണ്ടാണെന്നും ഞാൻ ജനത്തെ രക്ഷിച്ചില്ലെന്നും നിങ്ങളിൽ ചിലർ ആക്രോശിച്ചു കേട്ടു.

വെടിക്കെട്ട് നടത്താൻ ഞാൻ പറഞ്ഞോ? മത്സരകമ്പം നടത്താൻ പറഞ്ഞോ? എന്നെ സുഖിപ്പിക്കാൻ ഒരു കോപ്പും നടത്താൻ ഞാൻ പറഞ്ഞിട്ടില്ല...

നിങ്ങൾ നിങ്ങടെ ഇഷ്ടത്തിന് എന്റെ പേരും പറഞ്ഞ് ഓരോന്ന് തോന്നുന്ന പോലെ ചെയ്യുന്നു ... നേരെ ചൊവ്വേ ചെയ്യാനറിയാത്തതുകൊണ്ട് ദുരന്തം ഉണ്ടാകുമ്പോൾ കുറ്റം മുഴുവൻ എന്റെ തലക്ക് നിങ്ങളേക്കാൾ നല്ലവൻമാർ അവിശ്വാസികളാണ് ...

അവർ എന്നെ പ്രീതിപ്പെടുത്താനായി ഒന്നും ചെയ്യാത്തതുകൊണ്ട് വേണ്ടാതീനത്തിന് ഞാനാണ് ഉത്തരവാദി എന്ന് പറയാറില്ല. ഇനി അടുത്ത മുഴുത്ത പണി തരുന്നത് ആനയായിരിക്കും. എടാ വിവരംകെട്ടവന്മാരേ... ഈ കൊടും ചൂടത്ത് കാട്ടരുവികളിൽ കിടന്ന് ശരീരം തണുപ്പിക്കേണ്ട ജീവിയെ പിടിച്ച് കൊട്ട വെയിലത്ത് നിർത്തി പെരുമ്പറയും ചെണ്ടയും കൊട്ടി വട്ടാക്കിയാൽ അതെല്ലാം കൂടി ഓടി നിന്റെയൊക്കെ നെഞ്ചത്തോട്ട് കേറുമ്പോൾ ഞാനാണോടാ ഉത്തരവാദി?

ഞാൻ ആരോടും പറഞ്ഞിട്ടില്ല ആനപ്പുറത്ത് കേറിയിരുന്നു കൊട മാറ്റി കളിക്കാൻ. ഇതിനൊക്കെ നിന്റെയൊക്കെ വീട്ടിൽ പറഞ്ഞിട്ട് ഇറങ്ങിക്കോണം. നിങ്ങടെ വിചാരം ഞാൻ മായാവിയേയും ഡിങ്കനെയും പോലെ പറന്നുവന്ന് നിങ്ങളെ രക്ഷിക്കുന്ന ഒരു സെറ്റപ്പാണെന്നാണ്. എന്നാൽ ഞാനങ്ങനല്ല എന്ന് നിങ്ങൾക്ക് ഇതുവരേയും മനസ്സിലായിട്ടില്ല എന്നാണ് ഞാൻ മനസ്സിലാക്കുന്നത്.

ഞാൻ സ്നേഹമാണ് വെറും സ്നേഹം... ഒരു മതക്കാരെയും ഒഴിവാക്കാത്ത സ്നേഹം. അതായത്, എല്ലാവരോടും എല്ലാത്തിനോടുമുള്ള സ്നേഹം. ഓരോ മതക്കാർ എനിക്ക് ഒരുപാട് പേരുകളിട്ടിട്ടുണ്ട്. അതിൽ ഓരോരോ പേരുകൾ പറഞ്ഞ് നിങ്ങൾ തോന്ന്യാസങ്ങൾ കാണിക്കുന്നു.

വീടില്ലാത്ത മനുഷ്യർ കടതിണ്ണകളിൽ കിടക്കുമ്പോൾ നിങ്ങൾ എനിക്കാണെന്നും പറഞ്ഞ് കൊട്ടാരങ്ങൾ പണിയുന്നു. അയൽകാരന്റെ മക്കൾ പട്ടിണി കിടക്കുമ്പോൾ നീയൊക്കെ എനിക്കാന്നും പറഞ്ഞ് പാലഭിഷേകം നടത്തുന്നു; കുരിശിന്റെ പുറത്ത് എണ്ണയൊഴിക്കുന്നു; പള്ളിയിൽ ചെന്ന് നേർച്ചയിടുന്നു; കാശു കൊടുത്ത് കർബാനയും ഒപ്പീസും പെരുന്നാളുകളും നടത്തുന്നു

എന്തിനുവേണ്ടിയാണടാ ഇത്തരം തെണ്ടിത്തരങ്ങൾ? ഞാൻ വന്ന് നിന്നേം നിന്റെ കുടുംബത്തേം മാത്രം രക്ഷിക്കുമെന്ന് കരുതിയിട്ടോ.?? എനിക്കതല്ല പണി. നിന്റെ കൈമണിയും സ്ത്രോത്രം പാടലും അല്ലേലൂയയും ഞാൻ ശ്രദ്ധിക്കുന്നേയില്ല.

അതുകൊണ്ട് പരസ്പരം സ്നേഹിച്ച് ഭൂമിയെ സംരക്ഷിച്ച്, പിള്ളേർക്ക് വിവേകം പറഞ്ഞുകൊടുത്ത്, നേരെചൊവ്വേ ജീവിക്കുക. ദുരന്തങ്ങൾ ഉണ്ടാവാതിരിക്കാൻ ബുദ്ധിയുപയോഗിച്ച് ജീവിക്കുക ...

തെറ്റുകളിൽ നിന്ന് പാഠം പഠിക്കുക...



പറ്റുന്നവർക്കെല്ലാം നന്മചെയ്യുക. എന്നു വച്ചാൽ, എല്ലാത്തിനേയും സ്നേഹിക്കുക..

ചിലർ എന്റെ പേരിൽ പോത്തിനെ കൊല്ലും. ചിലർ എന്റെ പേരിൽ പശുവിനെ കൊന്നവനെ കൊല്ലും, ചിലർ എന്റെ പേരിൽ മനുഷ്യന്റെ കഴുത്തറുക്കും ചിലർ കക്കും, മുക്കും, കട്ടവന്റെയും മുക്കിയവൻറയും ബിസിനസ് നന്നാക്കാൻ അവന്റെ ഊളപ്പത്രവും പരസ്യവും വാങ്ങിക്കൂട്ടും; അവർ പറയുന്നിടത്ത് വോട്ട് ചെയ്യും ... എല്ലായിടത്തും പേര് എന്റെത്..!

ഇതൊന്നും ചെയ്യാൻ ഞാൻ പറഞ്ഞിട്ടില്ല.. ആയതിനാൽ മേലിൽ തോന്ന്യവാസം ചെയ്തിട്ട് എന്റെ പേര് വലിച്ചിഴച്ചാലുണ്ടല്ലോ. ആ... പറഞ്ഞില്ലാന്ന് വേണ്ടാ..

എന്ന് സ്വന്തം

നിങ്ങൾ ‘ദൈവം’ എന്ന് വിളിക്കുന്ന ആ ‘സംഭവം.’





# ആരാധനാ വർഷം

ഫാ. സന്തോഷ് വർഗീസ്

**വാങ്ങിപ്പിന് ശേഷം മൂന്നാം ഞായർ (4 സെപ്റ്റംബർ)**

വേദഭാഗം: 2 കൊരി. 10:1-7. ഈ അധ്യായത്തിൽ കൊരിന്ത്യർ വിശുദ്ധ പ. പൗലോസ് ശ്ലീഹായ്ക്കെതിരെ ഉന്നയിച്ച ആരോപണങ്ങൾക്ക് അദ്ദേഹം മറുപടി പറയുകയാണ്.

രണ്ടു ആരോപണങ്ങൾ (വാ:1); 1. അടുത്തിരിക്കുമ്പോൾ സൗമ്യനും, അകലെയിരിക്കുമ്പോൾ ഗർവിഷ്ടനും ആണ്. 2. ലൗകിക മനുഷ്യരെപ്പോലെ വില കുറഞ്ഞ പ്രശസ്തിക്കുവേണ്ടി പ്രയത്നിക്കുന്നു.

ആധികാരികമായ മറുപിടിയാണ് ഇവിടെ  പ. പൗലോസ് നൽകുന്നതു. ഇടയ്ക്കിടെ ഹാസ്യ ഭാവവും കാണാം.

താൻ അവരുടെ കൂടെ ഇരുന്നപ്പോൾ ശാന്തനും സൗമ്യനും ആയിരുന്നു എന്ന് കരുതിയാലും, ശാന്തതയും സൗമ്യത ഉള്ളവനുമായ ക്രിസ്തുവിലുള്ള അധികാരത്തോടെ സംസാരിക്കാൻ തനിക്കു കഴിയുമെന്നും പരി. പൗലോസ് ഓർമ്മിപ്പിക്കുന്നു.

പ. പൗലോസ് ധീരനായ പോരാളി (വാ 3). തന്റെ ശുശ്രൂഷ ഒരു പോരാട്ട മായി വ്യാഖ്യാനിക്കുന്നു.

തന്റെ കയ്യിലുള്ള ആയുധങ്ങൾ ദൈവത്തിന്റെ ശക്തി ഉള്ളവയും, ശത്രുവിനെ തകർക്കുവാൻ പര്യാപ്തമായതുമാകുന്നു. സത്യവിശ്വാസത്തിനും ക്രിസ്തീയ ധർമ്മതിനുമെതിരായിട്ടുള്ള എല്ലാ സിദ്ധാങ്ങളെയും വാദമുഖങ്ങളെയും അദ്ദേഹം ഖണ്ഡിക്കുയും, ക്രിസ്തുവിനു എതിരായ എല്ലാ വിരുദ്ധ ചിന്തകളെയും കീഴ്പ്പെടുകയും ചെയ്യുന്നു.

ദൈവത്തിന്റെ പരിജ്ഞാനത്തിന് വിരോധമായ ഏത് വിചാരത്തെയും അതിജീവിച്ച് ക്രിസ്തു മാർഗത്തിലേക്ക് തന്നെ തന്നെ ബന്ധനസ്ഥനാക്കി നിർത്തുവാൻ തനിക്ക് ശക്തി ഉണ്ട്. അതായത് ക്രിസ്തു മാർഗത്തിന്റെ സഹായത്തിനായി സാംസ്കാരിക ചിന്തകൾ നശിപ്പിക്കാതെ പിടിച്ചടക്കേണ്ട സംഗതി അപ്പസ്തോലൻ ഇവിടെ ഊന്നിപറയുന്നു. (അലക്സാണ്ട്രിയയിലെ വി. ക്ലമന്റ് ഈ ആശയത്തിന് കൂടുതൽ ഊന്നൽ നൽകുന്നുണ്ട്).

ജാതികളെ വിശ്വാസത്തിന്റെ അനുസരണത്തിലേക്ക് (റോമ 1:6) നയിക്കുന്നതിനായി ദൈവം തന്നെ നിയോഗിച്ചിരിക്കുന്നു എന്നു പരി. പൗലോസ് അപ്പസ്തോലൻ പൂർണമായി വിശ്വസിച്ചിരുന്നു. അനുസരണം കെട്ടവരോടു കർശനമായ നടപടി കൈക്കൊള്ളേണ്ടതാണ് (റോമ1:6). അത് പ്രത്യേകിച്ചും കോരിന്ത്യരെപ്പറ്റിയാണ് പറയുന്നത്. ശിക്ഷണനടപടികളുടെ സ്വഭാവം വ്യക്തമാക്കിയിട്ടില്ല. ചില സന്ദർഭങ്ങളിൽ ഒരുതരം 'മുടക്ക്' തന്നെ പ്രയോഗിക്കുവാൻ അപ്പസ്തോലൻ മടിച്ചിരുന്നില്ല.

**സഭയിലെ ശിക്ഷണ നടപടി.**

ഒരു വിവാദ വിഷയം ആണിത്. ക്ഷമയുടെയും അനുരഞ്ജത്തിന്റെയും മാർഗ്ഗം മാത്രമേ പാടുള്ളൂ എന്നും, കർശനമായ നടപടികൾ കൈക്കൊള്ളണമെന്നും വാദിക്കുന്നവരുണ്ട്. ശിക്ഷ അതിൽ തന്നെ ഒരു അന്ത്യമല്ല. തെറ്റുകാരനെ സ്വയം തിരുത്തലിന് പ്രേരിപ്പിക്കുന്ന ശിക്ഷ ആയിരിക്കണം. എങ്കിലും അധികാരത്തിലിരിക്കുന്നവർ  ശിക്ഷണനടപടികളുടെ പ്രായോഗികമായതലം ഗ്രഹിച്ചു വളരെ ശ്രദ്ധാലുവായി ശിക്ഷണം നടപ്പിലാക്കുവാൻ കടപ്പെട്ടവരാണ് എന്നു ഓർത്തിരിക്കണം.

## വാങ്ങിപ്പിനുശേഷം നാലാം ഞായർ (11 സെപ്റ്റംബർ).

വേദഭാഗം 1 കൊരി. 3:16-23. കൊരിന്ത് സഭയിൽ രൂപംകൊണ്ട മൗലികമായ ചില പ്രശ്നങ്ങൾ കൈകാര്യം ചെയ്യുവാൻ ആണ് പൗലോസ് അപ്പസ്തോലൻ ഒന്നാം ലേഖനം എഴുതിയത്. ധാർമിക ജീവിതത്തെപറ്റി ഒരു കത്തിലൂടെ അവരെ ഉപദേശിച്ചെങ്കിലും ഒരു പ്രയോജനവുമുണ്ടായില്ല. കൂടാതെ ധാരാളം പ്രശ്നങ്ങൾ സഭയെ അലട്ടിയിരുന്നു. ഇവയ്ക്കെല്ലാം പരിഹാരം നിർദ്ദേശിച്ചും അവർ ഉന്നയിച്ച ചോദ്യങ്ങൾക്ക് ഉത്തരം നൽകിയും എഴുതിയ ലേഖനം ഏറ്റവും കാലികമായ പ്രസക്തിയുള്ള ഒന്നാണ്.

മതവൈവിധ്യങ്ങളുടെ മധ്യത്തിൽ എങ്ങനെ സഭക്കു സുവിശേഷവേല ചെയ്യുവാൻ സാധിക്കും എന്നുള്ള മാർഗ്ഗനിർദ്ദേശവും ഒന്നാം കൊരിന്ത്യ ലേഖനത്തിൽ അപ്പസ്തോലൻ നൽകുന്നുണ്ട്.



**നിങ്ങൾ ദൈവത്തിൻറെ ആലയം (3:16-17).**

കൊരിന്ത്യ വിശ്വാസികളെ ദേവാലയവുമായി സാദൃശ്യപ്പെടുത്തി പൗലോസ് ശ്ലീഹ പറയുമ്പോൾ; രണ്ടുതരത്തിലുള്ള വ്യാഖ്യാനം സാധിക്കുന്നു. ഒന്ന്, കോരിന്ത്യയിലെ സഭ ദൈവം വസിക്കുന്ന ആലയമാണ്. രണ്ട്, ഓരോ ക്രിസ്ത്യാനിയും ദൈവം വസിക്കുന്ന ആലയമാണ്. വിശ്വസിക്കുന്ന സമൂഹത്തെ ദൈവത്തിന്റെ ജീവനുള്ള ആലയമായി കരുതുന്നു (2 കോരി 6:14, എഫേ 2:20, 1പത്രോ 2:2:4).

അതിനാൽ സഭയും, വിശ്വാസിയും വിശുദ്ധിയുടെ കേന്ദ്രങ്ങൾ ആകുന്നു. വി. മാമ്മോദീസായിലൂടെ പരിശുദ്ധാത്മാവിനെ പ്രാപിക്കുന്ന വിശ്വാസി, താൻ ദൈവം വസിക്കുന്ന ആലയമാണ് ( 1കോരി 6:19) എന്നു എപ്പോഴും ഓർക്കണം.

ദൈവാലയത്തിന്റെ വിശുദ്ധിയും, അതിൽ വസിക്കുന്ന ദൈവമനുഷ്യരുടെ വിശുദ്ധിയും തമ്മിൽ അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ശരീരമാകുന്ന ദേവാലയത്തെ നശിപ്പിക്കുന്ന പ്രവണതകളും ചിദ്ര വാസനകളും നന്നേ കൂടി വരുന്ന സാഹചര്യത്തിൽ അവയെപ്പറ്റി പൂർണ്ണമായ ബോധ്യം സഭയായി ദൈവജനങ്ങൾക്ക് നൽകേണ്ടത് അത്യാവശ്യമാണ്. അല്ല എങ്കിൽ ദൈവാലയവും ദൈവജനവും ദൈവകോപത്തിന് മാത്രമായി തീരും.

**ദൈവീക കർമ്മങ്ങളുടെ ഗ്രഹ വിചാരകന്മാർ.**

പൗലോസ് ശ്ലീഹ ഓർമിപ്പിക്കുന്നു, സത്യമായ ജ്ഞാനവും, തെറ്റായ ജ്ഞാനവും ഉണ്ടു. കൊരിന്ത്യ സഭയിലെ കക്ഷിവഴക്കുകൾക്കാധാരം, ചിലർക്ക് തങ്ങളെ കുറിച്ചുള്ള മതിപ്പും തങ്ങൾ ജ്ഞാനികൾ ആണെന്നുള്ള ഭാവമായിരുന്നു.

തങ്ങൾ തന്നെ ജ്ഞാനികൾ ആണെന്ന് കരുതുന്നവർ സ്വയം വഞ്ചിതരാകുവാൻ എളുപ്പമത്രേ. ദൈവത്തിന്റെ ന്യായവിധിയാണ് യഥാർത്ഥത്തിൽ കണക്കാക്കേണ്ടത്. ആ ജ്ഞാനത്തിന്റെ വെളിച്ചത്തിൽ സകലരെയും ന്യായം വിധിക്കട്ടെ (ഇയ്യോബ് 5:13 സങ്കീ 94:11).

സൃഷ്ടിയും ചരിത്രവും എപ്രകാരം ദൈവുമായി ബന്ധപ്പെട്ടിരിക്കുന്നുവോ അപ്രകാരം തന്നെയാണ് ദൈവശുശ്രൂഷകരും അവരുടെ പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നതും അവർക്ക് പ്രതിഫലം നൽകുന്നതും ദൈവമാണ്. ദൈവത്തിൽ സ്വയം പരിപൂർണ്ണമായി സമർപ്പിക്കുന്ന സഭാസമൂഹത്തിൽ കക്ഷി വഴക്കുകളും അഹംഭാവങ്ങളും താനെ ഇല്ലാതായിത്തീരും.

'വീടു പണിതവർ തള്ളിക്കളഞ്ഞ കല്ല് കോണിന്റെ മൂലക്കല്ലായി തീർന്നു'. നസ്രേത്തുകാർ അവഹേളന പാത്രമാക്കി വീക്ഷിച്ച നസ്രേത്തിലെ തച്ചനായ യേശുവിനെ ലോകരക്ഷിതാവായി സ്വീകരിക്കാതിരിക്കാൻ ഇടയാക്കിയത് അവരുടെ പരിജ്ഞാനത്തിന്റെ പരിമിതിയാണ്.

ക്രിസ്തീയ ആദർശങ്ങളുടെ നിത്യ ശ്രവണം ഇന്ന് സാധ്യമാകുന്നു എങ്കിലും വചന പരിജ്ഞാനത്തിൽ ഉള്ള പ്രായോഗിക ജീവിതം ഇന്ന് കൈമോശം വന്നില്ലെ എന്നു നാം ചിന്തിക്കേണ്ടിയിരിക്കുന്നു.

## സ്ലീബായ്ക്കു ശേഷം ഒന്നാം ഞായർ (18 സെപ്റ്റംബർ).

വേദഭാഗം 1 കൊരി. 2: 10–13.

ക്രിസ്തുവിൽ കേന്ദ്രീകൃതമായ ശുശ്രൂഷയും; ദൈവാത്മാവിനാൽ വെളിപ്പെടുന്ന യഥാർത്ഥ ദൈവം ജ്ഞാനവും.

ദൈവാത്മാവിനാൽ പ്രേരിതമായ വിജ്ഞാനം. ക്രിസ്തുവിൽ കേന്ദ്രീകൃതമായ ശുശ്രൂഷയും ദൈവം യഥാർത്ഥ ജ്ഞാനം ദൈവാത്മാവിനാൽ വെളിപ്പെടുത്തുന്നു എന്നുള്ള വിഷയമാണ് രണ്ടാം അധ്യായത്തിലെ പ്രതിപാദ്യ വിഷയം.

പ. പൗലോസ് ശ്ലീഹാ സകല 'ജ്ഞാനവും' എതിർത്തിരുന്നില്ല. ശരിയായ ക്രിസ്തീയ ജ്ഞാനം പ്രായപൂർത്തിയായ ആത്മീയ മനുഷ്യൻ ഉള്ളതാണ്(2:15). അതായത് വിശ്വാസികളായ ഏവർക്കും അത് പ്രാപിക്കുവാൻ കഴിയുന്നതു മാണ്.

പ. പൗലോസ് ശ്ലീഹയെ സംബന്ധിച്ചേടത്തോളം ലോക പ്രകാരം ജീവിക്കുന്ന സമയം ദൈവസന്നിധിയിൽ പാഴായിപ്പോകുന്ന സമയമാകുന്നു. ദമസ്ക്കോസിലേക്കുള്ള യാത്രാമദ്ധ്യേ ലഭിച്ച ദർശനം പൗലോസിനെ പക്വമതിയായ ഒരു ദൈവമനുഷ്യനായി തീർത്തു. ദൈവത്തിൽ നിന്ന് ലഭിക്കുന്ന ജ്ഞാനത്തിനാണ് പൗലോസ് ശ്ലീഹ പ്രാധാന്യം നൽകുന്നത്.

പുസ്തകങ്ങൾ വായിച്ചു ഉള്ള ജ്ഞാനമല്ല ഇവിടെ അപ്പോസ്തോലൻ സൂചിപ്പിക്കുന്നത്. പഴയനിയമകാലത്ത് പ്രവാചകന്മാർക്കും, രാജാക്കന്മാർക്കും, പുരോഹിതന്മാർക്കും, ദൈവം വെളിപ്പെടുത്തി കൊടുത്തതുപോലെയുള്ള ജ്ഞാനത്തെ കുറിക്കുന്നു. അത് ദൈവത്തിന്റെ അഗാധസത്യങ്ങൾ പോലും പരിശോധിക്കുന്നു (1 കോരി 2:10). ആത്മാവ് വെളിപ്പെടുത്തുന്ന ജ്ഞാനമാണിത്.

ദൈവാത്മാവിന് മാത്രമേ സുവിശേഷ സത്യങ്ങൾ മനുഷ്യനെ ഗ്രഹിപ്പിക്കുവാൻ സാധിക്കുകയുള്ളൂ (2:4).

ആത്മാവിനാൽ ഉപദേശിക്കപ്പെട്ടവരൊക്കെയും ഈ സത്യങ്ങൾ ആത്മീയ ഭാഷയിൽ വ്യാഖ്യാനിക്കുവാൻ കഴിവുള്ളവരാണ്. ദൈവസന്നിധിയിൽ സമയം ചെലവഴിക്കുമ്പോൾ ദൈവാത്മാവ് വെളിപ്പെടുത്തുന്ന ജ്ഞാനമാണ് ജന ഹൃദയങ്ങളിലേക്ക് ഇറങ്ങി പ്രവർത്തിക്കുന്നത്. അങ്ങനെയുള്ള വചനം കേൾക്കുന്നവർക്ക് പരിവർത്തനം ഉണ്ടാകും. അവരിൽ കൂടി വചനം ജഡമായി ത്തീർന്ന മനുഷ്യാവതാര രഹസ്യം ലോകമൊക്കെയും അറിയുവാൻ ഇടയാകും.

ഇന്നത്തെ സഭയിലെ വചന ശുശ്രൂഷകർ ഇക്കാര്യം പ്രത്യേകം ഓർമിക്കുന്നത് നല്ലതാണ്.

ക്രൂശിന്റെ വചനവുമായി ദൈവത്തിന്റെ ജ്ഞാനം ബന്ധപ്പെട്ട നിൽക്കുന്നു. സ്ലീബായെപറ്റിയുള്ള ഏറ്റവും പ്രധാനപ്പെട്ട വിശേഷണം 'ജീവനുള്ളതും ജീവിപ്പിക്കുന്നതും ആയ സ്ലീബ' എന്നാണ്. ജീവിപ്പിക്കുന്നതിനുള്ള കഴിവുള്ളതിനാൽ ജീവൻ അതിൽ നിക്ഷിപ്തമായിരിക്കുന്നു എന്നുള്ള അർത്ഥത്തിലത്രെ ജീവനുള്ള സ്ലീബ എന്ന് അതിനെ നാമകരണം ചെയ്തിരിക്കുന്നത്. 'ഞങ്ങളുടെ ആത്മത്തിനതിനാലെ രക്ഷഉണ്ടായിയെന്ന സ്ലീബയെ ഞങ്ങൾ കുമ്പിടുന്നു'. ദുഖവെള്ളിയാഴ്ച സ്ലീബ ആരാധനവേളയിൽ നാം ചൊല്ലുന്ന ഭാഗം അത്രേ ഇത്. 'ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ സ്ലീബായുടെ റൂശ്മായാൽ മുദ്രകുത്തപ്പെട്ട്, വാഴ്ത്തപ്പെട്ട് വെടിപ്പുള്ളതാകുമാറാകട്ടെ' ഇത് ഭവന കൂദാശയിൽ ഉപയോഗിക്കുന്ന പ്രമാണമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ വിശുദ്ധ സഭയുടെ എല്ലാ കൂദാശകളും ശുദ്ധീകരണങ്ങളും അനുഗ്രഹങ്ങളും സജീവമാക്കി മുദ്ര ഇടപ്പെടുന്നത് സ്ലീബായുടെ അടയാളതതാലാകുന്നു.

'ക്രൂശിന്റെ വചനം നശിച്ചു പോകുന്നവർക്ക് ഭോഷത്വവും രക്ഷിക്കപ്പെട്ടു നമുക്കോ ദൈവ ശക്തിയും ആകുന്നു. ജ്ഞാനികളുടെ ജ്ഞാനം ഞാൻ നശിപ്പിക്കുകയും ബുദ്ധിമാന്മാരുടെ ബുദ്ധി ദുർബലമാക്കുകയും ചെയ്യും'(1 കോരി 1:18ബ19).

## സ്ലീബായ്ക്കുശേഷം രണ്ടാം ഞായർ (25 സെപ്റ്റംബർ)

വേദഭാഗം 1 കൊരി: 14–3:3.

പരിശുദ്ധനായ പൗലോസ് ശ്ലീഹാ ആത്മീയ മനുഷ്യനും, ലൗകിക മനുഷ്യനും തമ്മിലുള്ള ഒരു താരതമ്യ പഠനം ഇവിടെ നടത്തുന്നു. ആത്മീയ മനുഷ്യൻ എന്നും പക്വമതിയാണ് എന്നു പ. പൗലോസ് ഉദ്ദേശിക്കുന്നത്, യേശു ക്രിസ്തുവിൽ കൂടി കൈവന്ന രക്ഷയുടെ അനുഭവത്തിൽ ജീവിക്കുന്ന ആളിനെ ആണ്.

ഈ അനുഭവത്തിലേക്ക് കടക്കാത്ത ആളിനെ 'പ്രാകൃതമനുഷ്യൻ' എന്നാണ് പരി. പൗലോസ് വിളിക്കുന്നത്. 'പ്രാകൃതമനുഷ്യൻ' ഈ ലോകപ്രകാരം ജീവിക്കുന്നവനും, ലൗകിക കാര്യങ്ങൾക്ക് മുൻതൂക്കം കൊടുക്കുന്നവനും ആണ്. അവൻ ദൈവാത്മാവിന്റെ ഉപദേശം കൈകൊള്ളുന്നില്ല (2:14). എന്നാൽ ആത്മീയ മനുഷ്യൻ പരിശുദ്ധാത്മാവിന്റെ നിയന്ത്രണത്തിൽ ജീവിക്കുകയും ദൈവികകാര്യങ്ങൾക്ക് മുൻതൂക്കം കൊടുക്കുകയും, സകലത്തെയും വിവേചിക്കുകയും ചെയ്യുന്നവനാണ് (2:15).

ദൈവത്തിന്റെ മനസ്സ് പരിശോധിച്ചു അവനെ ഉപദേശിക്കാവുന്നവനാരുമില്ല (യെശയ്യ 40:13). പ. പൗലോസും സഹപ്രവർത്തകരും ക്രിസ്തുവുമായി ബന്ധപ്പെട്ടിരിക്കുന്നതിനാൽ ക്രിസ്തുവിന്റെ മനസുള്ളവരാണ്. അനാത്മികന് ആത്മികനെ വിലയിരുത്തുവാൻ സാധ്യവുമല്ല.

വാ 3:1–3

പ. പൗലോസ് ശ്ലീഹാ താൻ മുൻ അധ്യായത്തിൽ പ്രതിപാദിച്ച ആത്മീയ മനുഷ്യൻ, ലൗകിക മനുഷ്യൻ എന്ന വാക്കുകൾക്ക് പല രൂപകങ്ങളിലൂടെ കൂടുതൽ വ്യക്തത ഈ അധ്യായത്തിൽ നൽകുന്നു.

ക്രിസ്തുവിൽ നിങ്ങൾ ശിശുക്കൾ. കൊരിന്ത്യർ യേശുക്രിസ്തുവിലുള്ള വിശ്വാസം സ്വീകരിച്ചവർ ആണെങ്കിലും ഇപ്പോഴും 'ആത്മീയർ' എന്ന വിശേഷണത്തിന് അർഹരായിട്ടില്ല.

'എന്നാൽ സഹോദരന്മാരെ, ആത്മീക മനുഷ്യൻ എന്നതുപോലെ നിങ്ങളോടു സംസാരിക്കുവാൻ എനിക്ക് കഴിഞ്ഞില്ല; മറിച്ച്, ലൗകികരോട് എന്നപോലെ, ക്രിസ്തുവിൽ ശിശുക്കളോട് എന്നപോലെയാണ് ഞാൻ നിങ്ങളോട് സംസാരിച്ചത്'.(3:1). 'ജഡികർ' എന്നാൽ അതിൻറെ അർത്ഥം 'ലൗകികർ' എന്നും 'മാംസംകൊണ്ട് സൃഷ്ടിക്കപ്പെട്ടവർ' എന്നുമാണ്. എന്നാൽ ക്രിസ്തുവിൽ വിശ്വസിക്കുന്നവർ ജഡത്തിൽ വസിക്കുന്നു എങ്കിലും, ജഡത്താൽ നിയന്ത്രിക്കപ്പെടുന്നവർ ആയിത്തീരുന്നത് എന്ന് അദ്ദേഹം പ്രബോധിപ്പിക്കുന്നു.

'ശിശുക്കൾ' എന്നുള്ള പ്രയോഗം കൊണ്ട് പ. പൗലോസ് ശ്ലീഹ ഉദ്ദേശിക്കുന്നത്, പുതിയനിയമത്തിൽ 'ശിശുക്കൾ' എന്ന പദത്തിന് ഉപയോഗിച്ചിരിക്കുന്ന നാലു അർഥങ്ങൾക്കു സമാനമായി ആണ്;

1. പഠിപ്പില്ലാത്തവർ (റോമാ 2:20; എബ്രായ 5:13). 2. യഥാർത്ഥ വിശ്വാസികൾ ( വി.മത്തായി 11:25; 21:16). 3. പുതിയ വിശ്വാസികൾ (1 പത്രോസ് 2:2). 4. ജഡസ്വഭാവമുള്ളവർ (1 കോരി 3:1). ശിക്ഷണം ലഭിക്കാത്ത ക്രിസ്ത്യാനികൾ എന്ന നിലയിൽ കോരിന്ത്യർക്കു ഖരഭക്ഷണമല്ല, പാലത്രേ അനുയോജ്യം.

പ. പൗലോസ് കൊരിന്ത്യരെ 'ലൗകികർ' എന്നും 'കുഞ്ഞുങ്ങൾ' എന്നും വിളിക്കാൻ ഉള്ള പ്രധാന കാരണം അവരുടെ ഇടയിൽ കുടികൊള്ളുന്ന അതിഭീകരമായ ഭിന്നത ആണ്.

കലഹം നിറഞ്ഞ സഭാന്തരീക്ഷത്തിൽ 'ആത്മീയർ' എന്ന വാക്ക് ഉപയോഗിക്കുന്നത് എത്രമാത്രം യോഗ്യമാണ് എന്ന് നാം ചിന്തിക്കേണ്ടതാണ്. ഭിന്നതകളിലൂടെ തീർത്തും 'ലൗകികർ' ആയി തീരുന്ന ദൈവജനത്തിന്റെ അവസ്ഥ തികച്ചും ലജ്ജാകരമാണ്.



## 12 THINGS TO ALWAYS REMEMBER:

1. The past cannot be changed.
2. Opinions don't define your reality.
3. Everyone's journey is different.
4. Things always get better with time.
5. Judgements are a confession of character.
6. Overthinking will lead to sadness.
7. Happiness is found within.
8. Positive thoughts create positive things.
9. Smiles are contagious.
10. Kindness is free.
11. You only fail if you quit.
12. What goes around, comes around.

# പുരോഹിതൻ

## റെജി പൂവത്തൂർ

'പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചുവയ്ക്കേണ്ടതും ഉപദേശം അവനോടു ചോദിച്ചു പഠിക്കേണ്ടതും അല്ലോ' (മാലാഖി 2:7)

'ഔദ്യോഗിക സഭാധികാരിയാൽ തിരഞ്ഞെടുക്കപ്പെട്ട്, ഇടയനായ മിശിഹായുടെ ദൗത്യത്തിലും അധികാരത്തിലും പങ്കുചേരുന്ന സഭാശുശ്രൂഷകരായിത്തീരുന്നതിന് പട്ടം മൂലം ലഭിക്കുന്ന പരിശുദ്ധാത്മാവിൻറെ ദാനത്താൽ നിയുക്തരായ ക്രിസ്തീയ വിശ്വാസികളാണ് വിശുദ്ധ ശുശ്രൂഷകർ എന്നുകൂടി വിളിക്കപ്പെടുന്ന പുരോഹിതശുശ്രൂഷികൾ' (കാനൻ നിയമം - 323). ഇവിടെ വ്യക്തമാക്കപ്പെടുന്ന കാര്യങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്.

അടിസ്ഥാനപരമായി ക്രിസ്തീയവിശ്വാസ സമൂഹത്തിൻറെ ഭാഗമാണ് പുരോഹിതർ പരിശുദ്ധാത്മാവിന്റെ ദാനത്താലാണ് അവർ നിയുക്തരാക്കപ്പെടുക. സഭാശുശ്രൂഷയ്ക്കായിട്ടാണ് അവർ നിയോഗിക്കപ്പെടുക. ഈ ശുശ്രൂഷ ഇടയനായ മിശിഹായുടെ അധികാരത്തിലും ദൗത്യത്തിലുമുള്ള പങ്കുചേരലാണ്. പുരോഹിതർ വിശുദ്ധ ശുശ്രൂഷകർ എന്നും അറിയപ്പെടുന്നു.

**പുരോഹിതൻ**

ലത്തീൻ ഭാഷയിലെ prae, esse എന്നീ ധാതുക്കളിൽ നിന്നാണ് ഇംഗ്ലീഷിലെ പ്ലൃശലഭേ എന്ന പദം രൂപംകൊണ്ടത്. prae = before (മുമ്പിൽ), ലലൈ = to be (ആയിരിക്കുക). മുമ്പിൽ ആയിരിക്കുക എന്നർത്ഥം.

സംസ്കൃതത്തിൽ പുരസ് + ഹിത എന്നീ പദങ്ങളിൽ നിന്നും പുരോഹിത എന്ന പദം രൂപമെടുത്തു. ഇവിടെ മുമ്പിൽ നിർത്തപ്പെട്ടവൻ, നേതൃത്വം നല്കുന്നവൻ എന്ന അർത്ഥത്തിൽ പുരോഹിതൻ എന്ന വാക്ക് ഉപയോഗിക്കുന്നു.

ദൈവജനത്തിന്റെ മുമ്പിൽ നിന്നുകൊണ്ട്, അവരെ ദൈവസന്നിധിയിലേക്ക് നയിക്കുകയും അതിനായി ദൈവത്തിൻറെ ഹിതമറിഞ്ഞ് അത് അവരോട് പ്രഘോഷിക്കുകയും ചെയ്യുന്നവരാണ് പുരോഹിതന്മാർ. ദൈവവുമായുള്ള ബന്ധത്തിൽ അവർ ദൈവജനത്തിന് മാർഗ്ഗദർശികളാണ്.

പഴയനിയമത്തിൽ 'കോഹൻ' എന്ന ഹീബ്രു പദത്തിൽ നിന്നാണ് പുരോഹിതൻ എന്ന പദം രൂപമെടുത്തത്. കുനിയുക അല്ലെങ്കിൽ ആദരവുകാട്ടുക എന്നും, നേരെ നില്ക്കുക എന്നും, രണ്ടർത്ഥങ്ങൾ ഇതിനുണ്ട്. കുനിയുക എന്നാൽ ദൈവതിരുമുമ്പിൽ ആദരവോടെ നിന്ന് ദൈവജനത്തിനായി മാധ്യസ്ഥ്യം വഹിക്കുക എന്നും നേരെ നില്ക്കുക എന്നാൽ 'ദൈവജനത്തിനുവേണ്ടി തിരുമുമ്പിൽ ആരാധനയർപ്പിക്കുക' എന്നും വിവക്ഷിക്കുന്നു.

**വൈദികൻ**

വേദം എന്ന പദത്തോട് ഇക എന്ന പ്രത്യയം ചേർന്ന് രൂപപ്പെട്ടതാണ് വൈദികൻ എന്ന സംസ്കൃതപദം. വേദം അറിയുന്നവൻ, വേദത്തെ സംബന്ധിച്ചവൻ എന്നീ അർത്ഥങ്ങളാണ് ഈ പദത്തിനുള്ളത്. എന്നാൽ ക്രൈസ്തവ സംസ്കാരത്തിൽ വിശുദ്ധ ബൈബിളിനെ വേദം എന്നു വിശേഷിപ്പിച്ചു. വേദം എന്നതിന് മതം, നിയമം എന്നീ അർത്ഥങ്ങളും കല്പിച്ചിട്ടുണ്ട്. വേദത്തിൽ ജ്ഞാനിയായിരിക്കുന്നവൻ വൈദികൻ.

**കത്തനാർ, കശീശ, അച്ചൻ**

മാർത്തോമ്മ നസ്രാണികൾ പുരോഹിതന്മാരെ കഹന, കശീശ എന്നീ സുറിയാനി പേരുകളിൽ വിളിച്ചിരുന്നു. കത്തനാർ എന്നും ആ കാലഘട്ടത്തിൽ പുരോഹിതർ അറിയപ്പെട്ടിരുന്നു.

കശീശ എന്ന സുറിയാനി പദത്തിന് മൂപ്പൻ, പ്രമാണി, സെനറ്റിലെ അംഗം, സന്യാസപട്ടക്കാരൻ എന്നെല്ലാമാണ് അർത്ഥം. ഖ്ശ്ശ് എന്ന സുറിയാനി ധാതുവിൽ നിന്നാണ് ഖശീശാ എന്ന ശരിയായ പദം രൂപപ്പെട്ടത്. പ്രായമാവുക, പ്രമാണിയാവുക എന്നൊക്കെയാണ് ഇതിനർത്ഥം.

അധികാരി, നാഥൻ എന്നെല്ലാം അർത്ഥമുള്ള കർത്താ എന്ന സംസ്കൃത രൂപത്തിൽനിന്നും കത്തൻ എന്ന തമിഴ്പദമുണ്ടായി. ബഹുമാനസൂചകമായ 'ആർ' ചേർന്ന് 'കത്തനാർ' രൂപപ്പെട്ടു. പുരോഹിതൻ കത്തനാർ എന്നോ, കശീശ എന്നോ തങ്ങളുടെ പേരിനോടു ചേർത്ത് എഴുതിയിരുന്നു.

ആത്മീയ ജനയിതാവ് എന്ന അർത്ഥത്തിൽ അച്ചൻ എന്നും പുരോഹിതനെ വിളിക്കുന്നു. എന്നാൽ ജഡപ്രകാരമുള്ള പിതാക്കന്മാരെ അച്ഛൻ എന്നും, ആത്മീയ പിതാക്കന്മാരെ 'അച്ചൻ' എന്നും വേർതിരിച്ച് എഴുതിയിരുന്നു. വിശുദ്ധ ഗ്രന്ഥാധിഷ്ഠിതമായ ദർശനമാണ് ആത്മീയ പിതൃത്വം. ശ്ലൈഹിക ശുശ്രൂഷയിൽ അഭിമാനംകൊള്ളുന്ന പൗലോസ് ശ്ലീഹാ എഴുതുന്നു: 'നിങ്ങൾക്ക് മിശിഹായിൽ പതിനായിരം ഉപദേഷ്ടാക്കൾ ഉണ്ടായിരിക്കാം; എന്നാൽ പിതാക്കന്മാർ അധികമില്ല. സുവിശേഷപ്രസംഗം വഴി ഈശോമിശിഹായിൽ നിങ്ങൾ ക്കു ജന്മം നല്കിയത് ഞാനാണ് (1 കോറി. 4:15).

**പട്ടക്കാരൻ**

പട്ടം എന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്തിരിക്കുന്ന 'ഓർഡിനേഷൻ' (ordination) എന്ന ഇംഗ്ലീഷ് പദം 'ഓർദോ' (ordo) എന്ന ലത്തീൻ പദത്തിൽ നിന്നും രൂപമെടുത്തതാണ്. പുരാതനറോമിലെ ഭരണസമിതിയെ സൂചിപ്പിക്കുന്ന ഈ പദത്തിൽനിന്ന് അംഗങ്ങളെ ചേർക്കുന്നതിന് 'ഓർഡിനാസിയോ' എന്ന പദവും രൂപമെടുത്തു. റോമിൽ സഭ പ്രബലമായപ്പോൾ ശുശ്രൂഷാ പൗരോഹിത്യ കൂട്ടായ്മയിലേക്ക് ഒരാളെ ചേർക്കുന്ന കർമ്മത്തിനും ഇതേ വാക്ക് ഉപയോഗിച്ചുതുടങ്ങി. മലയാളത്തിൽ പട്ടം എന്നത് 'ഓർഡിനാസിയോ' എന്നതിനും പട്ടക്കാരൻ എന്നത് പട്ടം ലഭിച്ച വ്യക്തി എന്നതിനും ഉപയോഗിക്കാൻ തുടങ്ങി.

---

# വിജയം അകലെയല്ല...

ഒരിക്കൽ ഒരു സന്യാസി തന്റെ പ്രസംഗത്തിന് ഇടയ്ക്കു ഒരു ഗ്ലാസ് വെള്ളം ഉയർത്തി കാണിച്ചുകൊണ്ടു ചോദിച്ചു, ഇതിനു എത്ര ഭാരമുണ്ട്. സദസ്സിൽ നിന്നും പല ഉത്തരങ്ങൾ വന്നു. നൂറു ഗ്രാം, ഇരുനൂറു ഗ്രാം, അഞ്ഞൂറ് ഗ്രാം എന്നിങ്ങനെ. സന്യാസി പറഞ്ഞു, അല്ല നിങ്ങൾ പറഞ്ഞ ഉത്തരങ്ങൾ തെറ്റാണ്.

സദസ്സിൽ നിന്നും ഒരാളെ വിളിച്ചു ആ ഗ്ലാസ് വെള്ളം ഉയർത്തി പിടിക്കാൻ പറഞ്ഞു. സന്യാസി അയാളോട് ചോദിച്ചു, എത്ര ഭാരം ഉണ്ട്. അയാൾ പറഞ്ഞു ചെറിയ ഭരമേയുള്ളു. അയാളോട് അത് അങ്ങിനെ തന്നെ പിടിക്കാൻ പറഞ്ഞു അദ്ദേഹം പ്രഭാഷണം തുടർന്നു... ഇടയ്ക്കു അയാളോട് ചോദിച്ചു, ഇപ്പോൾ എത്ര ഭാരം ഉണ്ട്? ഭാരം കൂടുന്നുണ്ട്, അയാൾ പറഞ്ഞു.

അദ്ദേഹം പ്രഭാഷണം തുടർന്നു, ഇടക്കിടക്ക് അയാളോട് ഭാരം ചോദിച്ചു കൊണ്ടിരിന്നു. അയാൾക്കു കയ്യിലെ ഗ്ളാസിനു ഭാരം കൂടി കൂടി വന്നു. പ്രഭാഷണത്തിനിടക്ക് അയാൾ വിളിച്ചു പറഞ്ഞു, 'ഇപ്പോഴെന്റെ കൈ കഴക്കുന്നു എനിക്കിനി ഒരു നിമിഷം പോലും പിടിച്ചു നിൽക്കാൻ കഴിയില്ല, ഗ്ലാസ് താഴെ വീണു പൊട്ടിപ്പോകും.'

അദ്ദേഹം പ്രഭാഷണം നിറുത്തി, അയാളോടതു താഴെ വെക്കാൻ പറഞ്ഞു. എന്നിട്ട് സദസ്സിനോടായി പറഞ്ഞു, ആ ഗ്ലാസ്സിനും അതിലെ വെള്ളത്തിന്റെ അളവിനും യാതൊരു മാറ്റവും സംഭവിച്ചിട്ടില്ല പക്ഷെ അത് നിങ്ങൾ കയ്യിൽ വെക്കുംതോറും നിങ്ങൾക്ക് ഭാരം കൂടുതൽ അനുഭവപ്പെട്ടു തുടങ്ങി..

അതു പോലെയാണ് നമ്മുടെ പ്രശ്നങ്ങളും. നമ്മുടെ സങ്കടങ്ങളും വിഷമങ്ങളും ദുഃഖ ങ്ങളും ദേഷ്യവും നമ്മൾ എത്ര നേരം മനസ്സിൽ സൂക്ഷിക്കുന്നുവോ അതിന്റെ ഭാരം കൂടി കൊണ്ടേയിരിക്കും അത് മൂലമുള്ള പ്രശ്നങ്ങൾ നമ്മളെ അലട്ടി കൊണ്ടേയിരിക്കും...

നമ്മുടെ വിഷമങ്ങളും ദേഷ്യവും മോശം ചിന്തകളും മനസ്സിൽ നിന്നും മാറ്റിവെച്ചാൽ അതുമൂലമുള്ള പ്രശ്നങ്ങളും ഇല്ലാതാകും. മനസ്സിനെ ശാന്തമാക്കുക, പ്രശ്നങ്ങൾ ലഘൂകരിക്കപ്പെടും...

പ്രശസ്തമായൊരു വാചകമുണ്ട്. അതിന്റെ ആദ്യ ഭാഗം ഇങ്ങനെയാണ്, 'നിങ്ങളുടെ വിഷമങ്ങൾക്കു ഒരു പ്രതിവിധി ഉണ്ടെങ്കിൽ നിങ്ങൾ വിഷമിച്ചിരിക്കുന്നതു എന്തിന്?' വിഷമിച്ചിരിക്കാതെ ആ പ്രതിവിധി നടപ്പാക്കാൻ ശ്രമിക്കുക.

അതിന്റെ രണ്ടാം ഭാഗം ഇങ്ങിനെയാണ്, 'നിങ്ങളുടെ വിഷമത്തിനു ഒരു പ്രതിവിധിയും ഇല്ലാത്തതാണെങ്കിൽ നിങ്ങൾ വിഷമിച്ചിരിക്കുന്നതു എന്തിന്? '

ഒരിക്കലും മാറ്റാൻ കഴിയാത്ത ഒരു കാര്യത്തെ കുറിച്ച് ആലോചിച്ചു സമയം കളയാതെ അടുത്ത കാര്യങ്ങൾ ചെയ്യുക. വിഷമങ്ങളും ദുഖങ്ങളും ഇല്ലാത്തവരായി ആരുമില്ല, പണക്കാരനും പാമരനും എല്ലാം അതുണ്ട്. വിഷമങ്ങളെയും ദുഃഖങ്ങളേയും അതിജീവിക്കുന്ന വരാണ് വിജയിക്കുന്നവർ...

ഓർക്കുക നിങ്ങളുടെ മനസ്സിലേ മോശം ചിന്തകളെ മാറ്റി നിർത്താൻ നിങ്ങള്ക്ക് മാത്രമേ കഴിയൂ... നിങ്ങൾക്ക് നിങ്ങളുടെ മനസ്സിന് മുന്നിൽ വിജയിക്കാൻ കഴിഞ്ഞാൽ ഈ ലോകത്ത് നിങ്ങൾ വിജയിച്ചിരിക്കും തീർച്ച. ❑

# A Traveller's Memory

## Santosh George Kulangara

If you want to know why a people who have high education and standard of living and follow primitive customs in all aspects of life from birth to death of a child is called an educated tribe then read this post... "I was often with them because I was a little too fond of the English language and the western way of lifeOpportunities to interact were found. Since Fort Kochi, a tourist destination, was close to home and there were friends who were running trekking programs in Munnar, there was no shortage of opportunities to talk to them and learn about their lifestyle. Any foreigner who is asked for his opinion about our country will praise our country a lotI have only heard So on one occasion, I met Prof. Vyron Collin, a Greek-born, professor, painter, and an anthropologist at a university in Germany. We know more than ourselves about the lifestyles and cultures of the people of Munnar, Vypin and Photkochi and the rituals that we follow.It was understood from the conversation that he has. I had asked him a question during a tea party one evening. "Do you think we Indians are white or black or somewhere in between?" His answer to that was "Indians are pretty amazing people". You asked because you were thrilled to hear itYou forgot that the question was not answered. He went back after writing pages about the lifestyle of the people of Munnar and Vattawada villages for a week and putting the rest on his laptop. Years later, when he came to Otago University in New Zealand to take classes, I got a rare chance to see him again. He asked that day in PhotkochiI asked it again because I did not know the context of the question. His reply was as follows. "I remember that question. An answer, however honest, which you do not like in your own country, will annoy you and earn your hatred needlessly, and that is why I refrained from it.Moreover, if you ask any traveler for an opinion about your country, expect only the best. But this is not the truth, many people in developed countries see you as highly educated tribal people".

Anyone who thinks that they are coming to India because India is the best country in the world is too much to bear.That was the answer. But as an anthropologist, psychologist, professor, historian, etc., I had to openly ask why it is the reason to say that. His reply was as follows. Higher education, knowledge, many intelligent scientists, researchers, rocket and missile technology are better than others.India is a highly developed country with many highly intelligent people. However, you still retain the basic tribal character and are proud of it. You don't think much of it because you are born and brought up in one of the many tribes of similar nature and are within it. He said the reason for thatIt is as follows. "All your celebrations and important things in life are very similar to those of the tribal tribes of many countries. Like all tribals, you have mistakenly believed and cherished the caste, tribe and tribal tradition of your birth. A girl from one tribe is a girl from another tribe.They do not marry or try to establish relations with other tribes. Most of you, no matter how highly educated, are like that. No matter how educated women are, many Africans lack the freedom to go to work, to go anywhere independently without male help, to do what they want, or to live alone and unmarried.Neither do you, if not completely, as in the tribes. You have put a chain on women so that they don't get out of a relationship they don't like by entangling them in financial transactions like dowry etc. Generally, women are married off as housemaids or kitchen maids. Many of you think that men are superior to them. All this existed centuries ago among many primitive tribal tribes. In many tribes, those who violate the customs and rituals of that tribe are banned. Often the tribal chiefs or their shinkidis are standing in front of it. And that is being conducted among you by religious caste priests and their ranksI have come to know. Many issues that should be settled by the police or the government end up being mobbed instead. Mob attacks are a tribal trait. It is happening a lot in India. Tribal rituals and beliefs for living in a new house, post-death rituals, worshiping the ghost/ spirit of the deceased or giving salvation etc. in many tribes.and will be many. You still follow those tribal customs. Not only is that belief deep, but they are not ready to deviate from it. All tribes of the world consider it a great mistake to deviate from it. You see and observe your traditions and all these customs with great pride. In India it is called caste.It's just called that. In fact, each caste can be considered as an old tribe. Even today you perform some tribal rituals which you call "poojaas" before launching a new missile, rocket or fighter jet. There is still something in you that can't let go of the old tribal belief that if it doesn't it will go wrongis standing. I didn't say it was wrong. There are many westerners in the world who like it. They come to India to meet a people who live without leaving the materialistic world full of freedom, faith and tribal traditions. There are people who like it and people who don't like it, and you also have those people. And the beauty of your temple, in itNo other tribe in the world can claim wealth and wealth. In other words, India is a country that is civilized in the world but is filled with a special group of people who practice tribalism, superstitions and customs. Many countries would find it difficult to compete with India if only the lack of cleanliness, bribery and corruption were changedm. You need to make changes in your constitution as per time. Individual freedom is foreign to your country. One will meddle in the personal affairs of others without any shame. A stranger will also be stared at in a way that makes them naked. Commenting on and interfering with the family/personal affairs of a stranger as if entitledwill do No one has the wisdom or intelligence to understand the difficulty caused to others by doing so. As if I am a know-it-all, I will officially comment on things I don't know, advise, scold, and sometimes harass. Personal liberty should be enforced by law. You have to have a government that is aware of that. For anythingAnd you are deliberately hiding the fact that you are turning into a country where nothing happens without bribes. There are some stupid political ideas ingrained in the subconscious mind that prevent you from having a good ruler. You have to learn to look for good people. Belief in political parties is like superstition. All of youHe does not watch the world change or try to understand how it happens. You prefer to follow the many untrue news and rumors that come through the media rather than what those in the know say.

They have misled you that overpopulation is the basis of all development and unsanitary conditions. You nailed itAnd believe. You think children should be educated only by scolding and beating them. None of you understand that it is the person who grows up like that who scolds and beats cruelly to others and to the one who commits a mistake without knowing it. Many do not keep the school grounds clean and do not know how to behave with love in the classroomsI met the teachers. How can a graduate from there keep your country clean and treat others with love? How many unnecessary things do you learn in schools? Nothing is taught in any of your schools to mold a good citizen. And teachers who are qualified to teach the childrenIt is rare. You may feel angry with me for saying this. You are still guided by certain beliefs that were drilled into your subconscious mind from a young age. I have seen them try to convince me again and again that they are the cleanest, most cultured and most intelligent people in the world in every village throughout your country. I'm totally into itWill agree. They don't know that no one with a good culture will say that my culture is the best. As long as you fool yourself into thinking that there is no other country and culture in the world better than mine, there will be no change or progress in your country. You should travel to many countries to understand your strengths and weaknesses. You should learn about the way of life there. We should compare our ways of life with theirs.

Then only if you understand that the flaws that we find in ourselves are flaws, you will be able to move from it to a better quality of life. In a world with peaceful people, least corruption, and happiest people in the worldHave you looked at the list of countries without hunger and poverty? In this world of nearly two hundred countries, sometimes you are not even in the last fifty countries. Yet I have seen you scorn others, the European and Scandinavian countries, by simply accusing and mocking them. 15,200 and 5,000 years ago religions said the rulesIt was only for the conditions of life so many years ago. To say that it should continue today would only serve to push the entire human society back that many years and become savages. Anyone with common sense knows that the countries that preserve such traditions are the most backward countries in the world with hunger, poverty and murder.It's understandable.

The number of people who don't even have that has increased in your country. He ended the conversation by saying, "I don't like to talk about the future of your country here, if you don't change your education system if you look at my studies and research... My character in this is like the detective in Memories of MurderIt is clear that what each of us is looking at, like a mirror, is ourselves Even the Malayalees who pretend to be ahead in India are still in the same well, what about the rest of India, Santhosh George Kulangara is always teaching us all about the world today, but in this year 2021, we are also like this. Go, as someone said, did you experience that?

Credits: Heaven's Planets, Evidence: Safari tv.



The importance of faith in the New Testament can never be understated. The whole law, prophets and psalms, i.e. the entire scriptures confirm and attest that "*Therefore, having been justified by faith, we have peace with God through our Lord Jesus Christ" (Romans 5:1).* However a major hindrance to our faith in God is "*Doubt*", which is the antithesis of faith. As unwanted as it seems doubting is common therefore let us now try to understand the basic mechanism of "*Doubt*".

The English language identifies "Doubt" as one word but the Greek have classified "Doubt" into two types:

*1. Diakrino   and 2. Distazo*

***Diakrino:***

Our inherent doubt is Diakrino. It means uncertainty or wavering on what to believe. A classic example of *Diakrino* would be like this. If you assure a cancer patient of prayers and say "God will surely heal you". His response "*really"* or the response of others hearing it like "*Are you sure God can heal him*?" or *Can God heal cancer*? All constitute *Diakrino*

Thus we can see that *Diakrino* is a the common form of doubt held by those who claim to be Christians or faithful , yet have not been fully exposed to the word or the power of God.

Let us consider some Biblical examples which show clearly how *Diakrino* operates.

1. When Jesus talks about faith, he tells his disciples their tiny faith is sufficient to overcome *Diakrino* "Jesus answered and said to them, "Assuredly, I say to you, if you have faith and do not doubt (*Diakrino*), you will not only do what was done to the fig tree, but also if you say to this mountain, 'Be removed and be cast into the sea,' it will be done." (Mathew 21:21)

2. Again when Jesus teaches his disciples to pray and receive in faith he says "For assuredly, I say to you, whoever says to this mountain, 'Be removed and be cast into the sea,' and does not doubt(*Diakrino*),  in his heart, but believes that those things he says will be done, he will have whatever he says". (Mark 11:23)

3. In the book of acts we see the Holy Spirit leading Peter to move forward without (*Diakrino*), when He tells him to go to the gentile Cornelius house and preach the gospel "Arise therefore, go down and go with them, doubting (*Diakrino*), nothing; for I have sent them." (Acts 10:20)

Later Peter testifies about his experience among the gentiles and says like this "Then the Spirit told me to go with them, doubting (*Diakrino*), nothing. Moreover these six brethren accompanied me, and we entered the man's house (Acts 11:12)

4. In the letter to the Romans  the Apostle Paul talks about Gods promise to Abraham showing how Abraham also overcame *Diakrino*  as it is written "He did not waver at the promise of God through unbelief (*Diakrino*), but was strengthened in faith, giving glory to God. (Romans 4:20)

Thus we see that although *Diakrino*, operates alongside faith in every man's life it can be overcome when we trust in Gods strength and *Diakrino*, should not be the natural response of our weak human flesh to the great promises or power of the almighty God.

***Distazo:***

The second kind of doubt known to torment man is actually a hit back at faith and the Greek word for it is *Distazo* meaning "Skepticism". It is the intellectual reconsidering of whether to believe or not, and whether the declared faith in what one believes in, can or will occur. In short it is the lack of commitment to the self or to the choice made, an inner conflict within the self to believe or not to.

This kind of doubt comes in after we give up ones conviction or faith based on what we see or feel. *Distazo* is directly proportional to our capacity to accept situations realistically. As the outcomes of faith are a continuous process, the human mind's constantly analyzing gives ample opportunity to *Distazo* , and to question the faith.

Most people with *Distazo* are ones who know God, they know the scriptures, they know about salvation, heaven and hell yet they are not sure if they really believe in it.

Let us also examine *Distazo* biblically.




1. Our lord Jesus after he had fed a congregation of over 5000 men with 2 fish and 5 loaves sent his disciples away in a boat. Now after he had spent time alone in prayer, He decided to catch up with the disciples and headed towards their boat walking on the waters. Now when Peter saw this he said to Jesus " If it is you let me also walk on the water and Jesus told him to come ". So now we see Peter walking on the water but the moment he sees the waves and the winds of the high seas a frightened Peter begins to doubt (*Distazo)* and sinks. Peter cries out to Jesus and our lord grabs hold of his hand and chides him saying "O you of little faith, why did you doubt (*Distazo)*?" (Mathew 14:31)

2. Again the second time we notice *Distazo* is when Jesus appears to his disciples after his resurrection "His disciples saw him and they worshipped him but some doubted ( *Distazo*)." ( Mathew 28:17)

Dear ones all of us are commonly subject to *Diakrino* and *Distazo* which are potent faith killers. Therefore to the unbeliever the Lord exhorts to overcome *Diakrino* and to the believer God says leave aside *Distazo* and to believe.  As it is written *"Without faith it is impossible to please God. (Hebrews 11:6).* And with *Diakrino* and *Distazo* in our hearts we no longer are under faith. We are no longer justified and we are no longer at peace with God instead we have earned His displeasure.  Now what worth is that life if it is one which displeases God?





## മരണത്തിലും ഒരുമിച്ച്

2004 മുതൽ 2007 വരെ മലങ്കരസഭാ വൈദിക ട്രസ്റ്റി ആയിരുന്ന ഫാ. ഡോ. ഒ. തോമസ് സെപ്റ്റംബർ 13-നു വെളുപ്പിനെ അപ്രതീക്ഷിതമായി കടന്നുപോയി. അദ്ദേഹത്തോടൊപ്പം മലങ്കരസഭാ അസോസിയേഷൻ സെക്രട്ടറി ആയിരുന്ന ഡോ. അലക്സാണ്ടർ കാരയ്ക്കലും ഏതാനും മണിക്കൂറുകൾക്ക് ശേഷം വിട വാങ്ങി. പ. മാത്യൂസ് രണ്ടാമൻ ബാവായുടെ അവസാന കാലത്തും പ. ദിദിമോസ് പ്രഥമൻ ബാവായുടെ കാലത്തും പ. കാതോലിക്കാ ബാവായ്ക്കൊപ്പം സഭയ്ക്ക് നേതൃത്വം നൽകിയ ഇരുവരുടെയും അപ്രതീക്ഷിത വിടവാങ്ങൽ മലങ്കരസഭയെ ദുഃഖത്തിലാഴ്ത്തി.